മുഖപത്രിക

# തിളക്കമാർന്ന രണ്ടര പതിറ്റാണ്ട്




*ആദിയിൽ വചനം ഉണ്ടായിരുന്നു. വചനം ദൈവത്തോടു*
*കൂടെ ആയിരുന്നു; വചനം ദൈവം ആയിരുന്നു.* വി. യോഹ. 1:1

വചനത്തിന്റെ പരിചരണവുമായി ബഥേൽ പത്രിക രണ്ടര പതിറ്റാണ്ട് പിന്നിടുകയാണ്. വചന വിചിന്തനങ്ങളും വചനപരിച്ഛേദവും ആത്മീയ പുരോഗതിക്ക് ഒരുക്കുന്ന ചിന്താധാരകളും വിശ്വാസ വളർച്ചയ്ക്ക് ഉതകുന്ന പ്രബോധനങ്ങളും വ്യക്തിത്വ വികസനത്തിനുള്ള മാർഗ്ഗരേഖകളും കഴിഞ്ഞ കാലങ്ങളിൽ ആവിഷ്ക്കരിക്കുവാൻ ബഥേൽ പത്രികയ്ക്കു സാധിച്ചിട്ടുണ്ട്. സമൂഹത്തിന്റെ വിവിധ മേഖലകളിൽ ഉള്ളവരുടെ ആശയ ആവിഷ്കാരങ്ങൾ ഈ അച്ചടിമാദ്ധ്യമത്തിലൂടെ പുറത്ത് കൊണ്ടുവരുവാൻ സാധിച്ചിട്ടുണ്ട്.

വേദശാസ്ത്രജ്ഞർ, വൈദികർ, അവൈദികർ, സാമൂഹിക പ്രവർത്തകർ, രാഷ്ട്രീയ നേതാക്കന്മാർ, സാമ്പത്തിക വിദഗ്ദ്ധർ, മാധ്യമ രംഗത്തുള്ളവർ, വിദ്യാഭ്യാസ വിചക്ഷണന്മാർ, കലാകാരന്മാർ, ചിത്രകാരന്മാർ, വിമർശകർ തുടങ്ങി സമൂഹത്തിലെ വിവിധ രംഗങ്ങളിൽ വ്യക്തിമുദ്ര പതിപ്പിച്ച അനേകർ തങ്ങളുടെ ആശയ ആവിഷ്കാരങ്ങൾ ഈ മാധ്യമത്തിലൂടെ അവതരിപ്പിച്ചിട്ടുണ്ട്.

അച്ചുകൂടത്തിലെ അക്ഷരങ്ങളിൽ മഷി ചാലിച്ച് മുദ്രണം ആരംഭിച്ച പത്രിക ഇന്ന് ആധുനിക സാങ്കേതിക വിദ്യയുടെ മികവിൽ അച്ചടിച്ച് വായനക്കാരിലേക്ക് എത്തിക്കുവാൻ സാധിക്കുന്നു. ലോകം വിരൽതുമ്പിൽ എന്ന പുത്തൻ ആശയത്തെ ഉൾക്കൊണ്ട് ഇന്റർനെറ്റ് മാധ്യമത്തിലൂടെ ബഥേൽ പത്രിക, വായനക്കാരുടെ മുമ്പിൽ എത്തിക്കുവാൻ കഴിഞ്ഞ 7 വർഷമായി മുടങ്ങാതെ എത്തുന്നു.

"ബഥേൽ പത്രിക" എന്ന ആശയത്തെ 1987–ൽ നട്ടു നനച്ച് വളർത്തിയ പുത്തൻ ആശയങ്ങളുടെ പ്രോത്ഘാടകൻ ഇടവക മെത്രാപ്പോലീത്ത അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയോടും പ്രഥമ പ്രസാധകൻ ബഥേലിലെ ബഹു. പി.ജി. ജോർജ്ജ് അച്ചനോടും, ഇതിന്റെ പത്രാധിപനായി പ്രവർത്തിച്ച ബഹു. ജോൺ തോമസ് കരിങ്ങാട്ടിൽ അച്ചനോടും, പത്രികയ്ക്കു പുതിയ മുഖച്ഛായ നൽകിയ ബഹു. തോമസ് വർഗീസ് അമയിൽ അച്ചനോടും, നാളിതുവരെയുള്ള പത്രാധിപസമിതി അംഗങ്ങളോടും പത്രികയുടെ വിവിധ തലത്തിലുള്ള വളർച്ചയ്ക്കു സഹായിച്ച മാന്യ വായനക്കാർ, പരസ്യങ്ങൾ നൽകി സഹായിച്ചവർ, മുദ്രണം നിർവ്വഹിക്കുന്ന ചെങ്ങന്നൂർ താരാ ഓഫ്സെറ്റ് എന്നിവരോടുള്ള സ്നേഹ നിർഭരമായ കൃതജ്ഞത സമർപ്പിക്കുന്നു.

ഒരു പുതിയ പത്രാധിപസമിതി ബഥേൽ പത്രികയുടെ പ്രസിദ്ധീകരണ സാരഥ്യം ഏറ്റെടുക്കുകയാണ്. മാന്യ വായനക്കാർ നൽകിയ ആത്മാർത്ഥമായ സഹകരണമാണ് ഇതിന്റെ അടിത്തറ. തുടർന്നും ആ ആത്മാർത്ഥതയും സഹകരണവും നിർല്ലോഭം ലഭിക്കുമെന്ന ശുഭാപ്തി വിശ്വാസം മുന്നോട്ടുള്ള ഗമനത്തിൽ ഞങ്ങളുടെ ഊന്നുവടിയാണ്.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

ജനുവരി – 2012 വാല്യം – 25 ലക്കം – 1

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org





## താളുകളിൽ.... ജനുവരി 2012



## മുൻ പത്രാധിപസമിതിയ്ക്ക് നന്ദിയോടെ..


H.G. Thomas Mar Athanasios
Managing Editor


Fr. Thomas Amayil
Chief Editor


Fr. Abraham Koshy
Executive Editor


P.M. Jacob
Editor


Fr. John P. Oommen
Associate Editor


Fr. Sunil Joseph
Circulation Manager


Fr. Mathew Varghese


Fr. P. V. John


Fr. Ipe P. Sam


Fr. Steephen Varghese


Fr. Wilson Sankarathil


Thomas Kurian
Office Manager


Binu Abraham


Saji Pattarumadam


P. M. Samuel


Annie K. Thottupuram


Binu Chacko
Web Administrator



# അസ്സോസിയേഷൻ പ്രതിനിധികൾ ശ്രദ്ധിക്കുക!!!



**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ**

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന ഭരണനിർവ്വഹണ സമിതിയായ മാനേജിംഗ് കമ്മറ്റിയിലേക്ക് പുതിയ അംഗങ്ങളെ കണ്ടെത്താനുള്ള ഒരുക്കത്തിന്റെ മദ്ധ്യത്തിലൂടെ പരിശുദ്ധ സഭ കടന്നു പോകുന്നു. അതിശക്തമായ വെല്ലുവിളികളെ സഭ നേരിട്ടുകൊണ്ടിരിക്കുന്ന അവസരത്തിൽ ഈ മാനേജിംഗ് കമ്മറ്റി വളരെ പ്രാധാന്യമർഹിക്കുന്നതാണ്. എല്ലാവർക്കും സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങളാകുവാൻ ആഗ്രഹമുണ്ടായാൽ അത് സ്വാഭാവികം. എന്നാൽ ആരെയാണ് സഭാ മാനേജിംഗ് കമ്മറ്റി അംഗമായി തെരഞ്ഞെടുക്കേണ്ടത് എന്നതിന്റെ അടിസ്ഥാനം മത്സരിക്കുന്നവരുടെ ആഗ്രഹമല്ല മറിച്ച് സഭയുടെ ആവശ്യവും തെരഞ്ഞെടുക്കപ്പെടുന്നവരുടെ കാര്യപ്രാപ്തിയുമാണ്. അതുകൊണ്ട് ഈ തെരഞ്ഞെടുപ്പിന് ചില മാനദണ്ഡങ്ങൾ അനിവാര്യമാണ്.

1. സഭാ വിശ്വാസ ജീവിതത്തിലും കൗദാശിക അനുഭവത്തിലും തീഷ്ണതയുള്ളവർ ആയിരിക്കണം.
2. ഇടവക തല ആത്മീയ പ്രസ്ഥാനങ്ങളിലെ പങ്കാളിത്വവും നേതൃത്വവും വിലയിരുത്തപ്പെടണം.
3. സഭയുടെ ചരിത്രത്തെപ്പറ്റിയും, കാതോലിക്കേറ്റിന്റെ പ്രസക്തിയെപ്പറ്റിയും പൂർണ്ണമായ അറിവും ബോധ്യവുമുള്ളവരായിരിക്കണം.
4. സഭാ മാനേജിംഗ് കമ്മറ്റി സ്ഥാനം ഏതെങ്കിലും രാഷ്ട്രീയ- മത-സാംസ്ക്കാരിക മണ്ഡലത്തിലെ സ്ഥാനമാനങ്ങൾക്കുള്ള കുറുക്കുവഴിയായി കാണുന്നവർ ആയിരിക്കരുത്.
5. സഭയുടെ നീതിക്കായുള്ള പോരാട്ടത്തിൽ രാഷ്ട്രീയ, സാമൂഹിക, സാംസ്ക്കാരിക മണ്ഡലങ്ങളിൽ സ്വാധീനം ചെലുത്തുവാൻ കഴിവുള്ളവർ തെരഞ്ഞെടുക്കപ്പെടുകയും, സ്വന്തം സ്ഥാനമാനങ്ങളെ സംരക്ഷിക്കുവാൻ ഇത്തരം സാഹചര്യങ്ങളിൽ നിശബ്ദത പാലിക്കുന്നവരെ ഒഴിവാക്കുകയും വേണം.
6. സഭാ മാനേജിംഗ് കമ്മറ്റി സ്ഥാനം സഭയുടെ ഏതെങ്കിലും സമിതിയിലേക്കുള്ള പാലം മാത്രമാണെന്ന് ചിന്തിക്കുന്നവരെ ഒഴിവാക്കണം. വ്യക്തിപരമായ നേട്ടങ്ങൾക്കു വേണ്ടി സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങളാകാൻ ആഗ്രഹിക്കുന്നവരെ നിരുത്സാഹപ്പെടുത്തണം.
7. മത്സരിക്കുന്നവരുടെ സ്വഭാവം, കുടുംബജീവിതം എന്നിവ വളരെ ഗൗരവത്തോടുകൂടി വിലയിരുത്തണം.
8. മാനേജിംഗ് കമ്മറ്റി പോലുള്ള ഉത്തരവാദിത്വ സമിതികളിൽ തെരഞ്ഞെടുക്കപ്പെട്ടാൽ ഒരു ചോദ്യമെങ്കിലും ചോദിക്കുവാൻ ധൈര്യമില്ലാതെ വെറുതെയിരിക്കുന്നവർ സഭയ്ക്ക് ഭാരമാണ് എന്ന ചിന്ത നമ്മെ കൂടുതലായി ഭരിക്കണം.
9. വ്യക്തി താൽപ്പര്യങ്ങൾക്കോ, പ്രാദേശിക താൽപ്പര്യങ്ങൾക്കോ, രാഷ്ട്രീയമായ താൽപ്പര്യങ്ങൾക്കോ അടിമപ്പെടാതെ സഭയുടെ ഭാവി മുന്നിൽകണ്ട് ഇടവക പ്രതിനിധികൾ സമ്മതിദാന അവകാശം വിനിയോഗിക്കണം.
10. 'ഞാൻ യോഗ്യൻ' എന്ന് സ്വയം പ്രഖ്യാപിക്കുന്നവരെ ഒഴിവാക്കുകയും സഭയ്ക്ക് വേണ്ടവരെ നിഷ്പക്ഷമായി വിലയിരുത്തി തെരഞ്ഞെടുക്കുകയും വേണം.
11. സഭാ മാനേജിംഗ് കമ്മറ്റിസ്ഥാനം ചിലർക്ക് മാത്രം അവകാശപ്പെട്ടതല്ല. കഴിവുള്ളവരും, ആത്മാർത്ഥതയുള്ളവരും, സേവനതല്പരരുമായ എല്ലാവർക്കും ആ അവസരം ലഭിക്കണം.

ഇടവകകളെ പ്രതിനിധീകരിച്ച് പരിശുദ്ധ സഭയ്ക്കുവേണ്ടിയാണ് അസ്സോസിയേഷൻ പ്രതിനിധികൾ വോട്ട് ചെയ്യുന്നത് എന്ന ബോധ്യം ഉൾക്കൊണ്ട് സഭയുടെ ഭാവിമാത്രം മുന്നിൽകണ്ട് പ്രവർത്തിക്കുവാൻ യോഗ്യരായവരെ -വൈദീകരെയും, അൽമായക്കാരെയും തിരഞ്ഞെടുക്കുവാൻ സർവ്വശക്തൻ ഏവരേയും അനുഗ്രഹിക്കട്ടെ.

വചനപരിച്ഛേദം

# ജന്മസാഫല്യവഴികൾ

ഫാ.പി.വി. ജോൺ

യിസഹാക്ക് വയോധികനും കാലസമ്പൂർണ്ണനുമായി പ്രാണനെ വിട്ട് മരിച്ച് തന്റെ ജനത്തോടു ചേർന്നു. അവന്റെ പുത്രന്മാരായ ഏശാവും യാക്കോബും കൂടി അവനെ അടക്കം ചെയ്തു. (ഉല്പ: 35:29) വാഗ്ദത്തപുത്രനായ യിസഹാക്കിന്റെ സുദീർഘമായ ജീവിതത്തിന്റെ ആകെ തുകയാണ് ഈ വാക്യം. ഇസഹാക്കിന്റെ മരണത്തെക്കുറിച്ചാണ് ഇവിടെ പറയുന്നത്. എങ്ങനെ ജീവിച്ചിരിന്നുവെന്നതുപോലെ തന്നെ എങ്ങനെ മരിച്ചുവെന്നതും പ്രാധാന്യമർഹിക്കുന്നതാണ്. എത്രകാലം ജീവിച്ചു എന്നതിനേക്കാൾ എങ്ങനെ ജീവിച്ചുവെന്നതു തന്നെയാണ് ശ്രേഷ്ഠമായത്. ഒരു നന്മയും ചെയ്യാതെ അന്യർക്ക് ഉപദ്രവം ചെയ്തുകൊണ്ട് ദീർഘകാലം ജീവിക്കുന്നതിനേക്കാൾ അല്പകാലം അന്യർക്ക് ഉപകാരപ്രദമായി ജീവിക്കുന്നതാണ് അഭികാമ്യം. മഹാകവി കുമാരനാശാൻ 'വീണപൂവ് 'എന്ന കാവ്യത്തിൽ പറഞ്ഞിരിക്കുന്നതു ശ്രദ്ധിക്കുക.

'സാധിച്ചുവേഗമഥവാനിജജന്മകൃത്യം
സാധിച്ചു പോകൂ ഇഹ സദാനിസിപാന്ഥപാദം
ബാധിച്ചു രൂക്ഷശില വാഴ്വതിൽ നിന്നുമേഘ-
ജ്യോതിസ്സുതൻ ക്ഷണിക ജീവിതമല്ലികാമ്യം.'

രാത്രിയിൽ യാത്രക്കാർക്ക് തടസ്സം സൃഷ്ടിച്ചുകൊണ്ട് ദീർഘകാലം സ്ഥിതിചെയ്യുന്ന പാറയെക്കാൾ ഒന്നു മിന്നി വഴിയിൽ അല്പം പ്രകാശം പരത്തി മാഞ്ഞുപോകുന്ന മിന്നൽ കൊടിയുടെ ക്ഷണിക ജീവിതം തന്നെയാണ് കാമ്യമായിട്ടുള്ളത് ജീവിതവുമാക്കിത്തീർത്ത ഹ്രസ്വായുസ്സ് ഒരു ശാപമോ ശിക്ഷയോ അല്ല. എന്നാൽ ദീർഘായുസ്സു ഒരനുഗ്രമാണുതാനും. സങ്കീർത്തനക്കാരൻ പറയുന്നു: സങ്കീ: 91:16 ദീർഘായുസ്സുകൊണ്ട് ഞാനവന് തൃപ്തിവരുത്തും; എന്റെ രക്ഷയെ ഞാനവനു കാണിച്ചുകൊടുക്കും.

**യൗവ്വനത്തിലെ മരണം അത്യധികം ദുഃഖമുളവാക്കുന്നുവെന്നതു സത്യം തന്നെ എന്നാൽ അത് മരിച്ചവർക്കല്ല: ജീവിച്ചിരിക്കുന്നവർക്കാണ് ദുഃഖദായകം.**

എങ്ങനെ മരിച്ചുവെന്നതിന് വലിയ പ്രാധാന്യം കൊടുക്കേണ്ടതില്ല എന്നു പറയുന്നവർ ഉണ്ട്. എങ്ങനെ മരിച്ചുവെന്നതിനു പ്രാധാന്യമുണ്ട് എന്നു പറയുമ്പോൾ; മരിച്ചരീതി അല്ലാ ഉദ്ദേശിക്കുന്നത്. ഏതു പ്രായത്തിൽ മരിച്ചുവെന്നതും ഗൗരവമായി കാണേണ്ടതില്ല. രോഗംമൂലമാണോ, അപകടത്തിലാണോ, കൊല്ലപ്പെടുകയായിരുന്നോ എന്നതൊന്നും ഒരു വലിയ പ്രശ്നവുമല്ല. (ആത്മഹത്യ അതിൽപ്പെടുകയില്ല) ഏതു പ്രായത്തിലോ ഏതു വിധത്തിലോ മരിച്ചാലും മരണത്തിനും ജീവിതത്തിനുമിടയിൽ അനുതാപത്തിലേക്ക് മനസ്സുപായുവാൻ ഇടം ലഭിച്ചിരിക്കണം. അതിന് ദൈവാശ്രത്തോടു കൂടി ഒരു ഉത്തമ ജീവിതം ആവശ്യമാണ്. അതുകൊണ്ടാണ് പെട്ടെന്നുള്ള മരണത്തിൽ നിന്നു ഞങ്ങളെ രക്ഷിച്ചുക്കൊള്ളേണമേ എന്നും ക്രിസ്ത്യാനിക്ക് ഉചിതമായ ഒരന്ത്യം നൽകേണമേ എന്നും നാം നിരന്തരം



പ്രാർത്ഥിക്കുന്നത്, എങ്കിലും എന്റെ ദൈവമേ ആയുസ്സിന്റെ മദ്ധ്യേ എന്നെ എടുത്തു കളയരുതേ എന്നു ഞാൻ പറഞ്ഞു (സങ്കീ: 102: 24) എന്ന സങ്കീർത്തന വാക്യം അകാലമരണം ഒരു ശാപമാണെന്ന തോന്നൽ ഉളവാക്കാവുന്നതാണ്. പുരുഷന്മാരുടെ ശവസംസ്കാരശുശ്രൂഷയിലെ ഈ ഗാനം ശ്രദ്ധിക്കുക.

'ഏവരുമൊരുപോലീമൃതിനുരകാരണമെന്നാൽ
യൗവ്വനമൃതികയ്പാൽ കഠിനതരം നാഥാ
നൽകണമാശ്വാസം'.

ഏവരുമൊരുപോലെ മരണമാകുന്ന കാലാപാനം ചേയ്യേണ്ടതാണ്. എന്നാൽ യൗവ്വനകാലത്തെ മരണം കഷ്ടതരവും സങ്കടകരവുമാണ്. കർത്താവേ ഞങ്ങൾക്കും നീ ആശ്വാസം നൽകേണമേ യൗവ്വനത്തിലെ മരണം അത്യധികം ദുഃഖമുളവാക്കുന്നുവെന്നതു സത്യം തന്നെ എന്നാൽ അത് മരിച്ചവർക്കല്ല: ജീവിച്ചിരിക്കുന്നവർക്കാണ് ദുഃഖദായകം. അതുകൊണ്ടാണ് അവസാനഭാഗത്ത് ഞങ്ങൾക്ക് ആശ്വാസം നൽകേണമേ എന്ന് പ്രാർത്ഥിക്കുന്നത്. യൗവ്വനത്തിൽ മരിക്കുന്നവരെല്ലാം ഭാഗ്യഹീനരാണെന്ന് അവിടെ പറയുന്നില്ല. എങ്കിലും യൗവനത്തിലെ മരണം കഷ്ടതരമാകാൻ സാധ്യതയുണ്ട്. കാരണം യുവാക്കൾ മരണത്തെ ഒരു വിദൂരമായ യാഥാർത്ഥ്യമായി മാത്രം കാണുന്നതിനാൽ അനുതാപത്തിൽ ആ സാധ്യതകുറവായെന്നു വരാം. വാർദ്ധ്യകാലം മരണം ഏറ്റവും അടുത്തുനിൽക്കുന്ന ഒരു സത്യമാണെന്ന ബോധമുളവാക്കുന്ന. സത്യവിശ്വാസത്തോടെ ജീവിച്ചവർക്ക് മരണത്തെ സ്വീകരിക്കുവാനുള്ള ഒരുക്കത്തിന് അതു വഴി തെളിക്കുന്നു. ഞങ്ങൾക്ക് ജ്ഞാനമുള്ളോരു ഹൃദയം പ്രാപിക്കത്തക്കവണ്ണം ഞങ്ങളുടെ നാളുകളെ എണ്ണുവാൻ ഞങ്ങളെ പഠിപ്പിക്കേണമേ (സങ്കീ:90:12) എന്നും യഹോവേ എന്റെ അവസാനത്തേയും എന്റെ ആയുസ്സ് എത്രയെന്നതിനേയും എന്നെ അറിയിക്കേണമേ, ഞാൻ എത്ര ക്ഷണികൻ എന്നു അറിയുമാറകട്ടേ (സങ്കീ: 39:4) എന്നും സങ്കീർത്തനക്കാരൻ പറയുന്നത് മരണത്തിനായി ഒരുങ്ങി ജീവിക്കുവാനുള്ള ഒരു ആഹ്വാനമായി തിരിച്ചറിയണം. ഒരേവിധത്തിൽ മരിച്ച മൂന്നു പേരെ നമുക്ക് കാൽവറിമലയിൽ കാണാം. എന്നാൽ മൂന്നുപേരുടേയും മരണം മൂന്നുവിധത്തിലായിരുന്നു എന്നതാണ് സത്യം. മൂന്നു പേരും സമപ്രായക്കാരുമായിരുന്നില്ല. ഒരുപക്ഷേ; ഏറ്റവും പ്രായം കുറഞ്ഞ ആൾ നമ്മുടെ കർത്താവായിരിക്കണം. മരിക്കുമ്പോൾ കർത്താവിന് 33 വയസ്സുമാത്രമേ ഉണ്ടായിരുന്നുള്ളു. ഈ ഹ്രസ്വമായ ജീവിതംകൊണ്ടുതന്നെ ഏല്പിച്ച കർത്തവ്യം പൂർത്തിയാക്കി. നമ്മുടെ കർത്താവ് സകലവും നിവൃത്തിയായി എന്നു പറഞ്ഞ് തന്റെ ആത്മാവിനെ ഏല്പിച്ച് കൊടുത്ത് പ്രാണനെ വിട്ടു. കൂടെ ക്രൂശിക്കപ്പെട്ടതിൽ ഒരു കള്ളൻ (വലത്തുഭാഗത്തെ കള്ളൻ) സമശിക്ഷ വിധിയിൽ ആയിരുന്നപ്പോൾ, തന്നോടുകൂടെ ക്രൂശിക്കപ്പെട്ട നിരാപരാധിയായ കർത്താവിങ്കലേക്ക് മുഖം തിരിച്ച് അനുതപിച്ച് രാജ്യത്വം പ്രാപിച്ചുവരുമ്പോൾ എന്നെയും ഓർത്തുകൊള്ളേണമേ എന്നു പ്രാർത്ഥിക്കുകയും; ഇന്നു നീ എന്നോടു കൂടെ പറുദീസയിലിരിക്കും എന്ന ഭാഗ്യകരമായ ദൈവശബ്ദം കേട്ട് മരിക്കുകയും ചെയ്തു. മരണവേദനയിലും അന്യനെ പരിഹസിക്കുകയും അന്യന്റെ കുറ്റം കാണുകയും ചെയ്ത് അനുതപിക്കാൻ കഴിയാതെ മറ്റൊരുക്കള്ളൻ നിത്യനാശത്തിലേക്ക് മരണത്തിലൂടെ കടന്നുപോകുകയും ചെയ്യുന്നു. നല്ലോരന്ത്യം പ്രാപിക്കുവാൻ കഴിയണമെങ്കിൽ അതിനനുസരണമായ ഒരു ജീവിതം അത്യവശ്യമാണെന്ന സത്യം നിഷേധിക്കുവാൻ കഴിയുകയില്ല. അബ്രഹാം ഇസഹാക്ക് യാക്കോബ് യൗസേഫ് എന്നിവരുടെ മരണത്തെക്കുറിച്ചുള്ള സാക്ഷ്യം ഈ സത്യം വെളിവാക്കുന്നു. ഇവരുടെ ആയൂസ്സിന്റെ കാര്യം ശ്രദ്ധിക്കുമ്പോൾ അവിടെ ചില പ്രത്യേകതകൾ നമുക്ക് ദർശിക്കാൻ കഴിയും. യിസഹാക്കിനാണ് ഏറ്റവും കൂടുതൽ കാലം ജീവിക്കുവാനുള്ള ഭാഗ്യം ലഭിച്ചത്. 180 സംവത്സരം, വിശ്വാസികളുടെ പിതാവായ അബ്രഹാം 175 സംവത്സരവും യാക്കോബ് 147 സംവത്സരവും യൗസേഫ് 110 സംവത്സരവുമാണ് ജീവിച്ചിരുന്നത്. ഇവരുടെ ആയുസ്സിന്റെ ഏറ്റക്കുറിച്ചിലിനുകാരണമെന്താണ്? വി. വേദപുസ്തകം ശ്രദ്ധിച്ചാൽ കാലം കഴിയുംതോറും ആയുസ്സു കുറഞ്ഞുവരുന്നതായി കാണാം. എന്നാൽ ഇതുതന്നെയാണ് ഇരുവരുടെയും ആയൂസ്സിന്റെ വ്യത്യാസത്തിനു കാരണമെന്നു പറയുവാൻ കഴിയുകയില്ല. അബ്രഹാം 175 സംവത്സരം ജീവച്ചപ്പോൾ മകൻ യിസഹാക്ക് 180 സംവത്സരം ജീവിച്ചു. നോഹയുടെ കാലത്ത് മനുഷ്യരുടെ വഷളത്വം വർദ്ധിച്ചു.

തന്മൂലം മനുഷ്യൻ ജഡം തന്നെയാണെന്നും ദൈവത്തിന്റെ ആത്മാവ് സദാകാലവും വാദിച്ചുകൊണ്ടിരിക്കയില്ലായെന്നും കണ്ടിട്ട് യഹോവ



മനുഷ്യന്റെ ആയുസ്സ് 120 സംവത്സരമായി കുറച്ചുവെന്ന് ഉല്പ:6:3ൽ നാം വായിക്കുന്നു. നോഹയുടെ കാലത്തിനു മുൻപ് മരണം ക്രമമായിട്ടായിരുന്നു ഭൂമിയിൽ നടന്നിരുന്നതെന്നും പിതാക്കന്മാർക്കു മക്കൾ മരിച്ചു തുടങ്ങിയത് പ്രളയത്തിനുശേഷമാണെന്നും പരി.പിതാക്കന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. ശിശുക്കളുടെ ശവസംസ്ക്കാരശുശ്രൂഷയിൽ നാം ഇങ്ങനെ പറയും

പ്രളയം ഭൂമിയിലുളവാക്കും-കാലത്തിനുമുമ്പേ
ക്രമമായ് വന്നീലോകത്തെ- മരണംബാധിച്ചു
ജനകനു മുമ്പേ- സുതനോ മാതാവിൻ
മുമ്പേ സുതയേ- മരണം പൂണ്ടില്ല
ഈ ലോകത്തിന്നവസാനം- സവിധേവന്നപ്പോൾ
പൈതങ്ങൾ പൊയ്പോകുന്നു- പറഞ്ഞാൽ...........
ഹാലേലുയ്യ- ശേഷിക്കുന്നു.

ഈ നാലു പിതാക്കന്മായുടെയും ജീവിതവും ആയുസ്സും ശ്രദ്ധിക്കുമ്പോൾ ആയുസ്സിന്റെ ഏറ്റക്കുറച്ചിലിനുകാരണങ്ങൾ കണ്ടെത്തുവാൻ കഴിയും. ഇവർക്ക് അഭിമുഖീകരിക്കേണ്ടിവരുന്ന ജീവിതപ്രശ്നങ്ങളാണ് ഒരു കാരണം. വിശ്വാസികളുടെ പിതാവായ അബ്രഹാം നേരിട്ട ജീവിത ശോധനയും അനവധിയായിരുന്നു. എങ്കിലും ആയുസ്സിന്റെ കാര്യത്തിൽ രണ്ടു സ്ഥാനത്തു നിൽക്കുവാൻ കാരണം പ്രശ്നങ്ങളുടെ നടുവിലും തളരാതെ പതറാതെ ദൈവാശ്രയത്തിലൂടെ വിശ്വാസത്തിൽ ഉറച്ചു നിന്നുവെന്നതാണ്. മൂന്നാം സ്ഥാനക്കാരൻ യാക്കോബാണ്. യാക്കോബിനും അനവധി പ്രശ്നങ്ങൾ നേരിടേണ്ടി വന്നിട്ടുണ്ട്. അവ പലതും സ്വന്തം ചെയ്തികളിൽ നിന്ന് ഉരുത്തിരിഞ്ഞ് വന്നിട്ടുള്ളതാണ്. അബ്രഹാമിൻ നിന്നു വ്യത്യസ്തനായി യാക്കോബ് അവിടെയെല്ലാം തളരുകയും പതറുകയും തേങ്ങുകയും ചെയ്യുന്നതായി നാം കാണുന്നു. അവസാന സ്ഥാനക്കാരൻ യൗസേഫ് ആണ്. ദൈവം കൂടെ ഉണ്ടായിരുന്നതിനാൽ കൃതാർത്ഥനായവനാണ് യൗസേഫ് എങ്കിലും ചെറുപ്പം മുതൽ കടുത്ത ജീവിത യാഥാർത്ഥ്യങ്ങളെ നേരിടേണ്ടിവന്നതിനാൽ നോഹയുടെ കാലത്തുവെട്ടിച്ചുരുക്കിയ ആയുസ്സോളം എത്തിയുമില്ല.

*തുടരും...*







കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിൽ പ്രവേശനം ലഭിച്ച, വെണ്മണി സെന്റ് മേരീസ് ഇടവകാംഗം ഇല്ലത്തുമേപ്പുറത്ത് സോളമൻ ബാബു, കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ ഇടവകാംഗം ചൂരക്കാട് പുത്തൻവീട് ബ്രദേഴ്സ് കോട്ടേജിൽ ജോബിൻ ശാമുവേൽ, ഇടവങ്കാട് സെന്റ് മേരീസ് ഇടവകാംഗം ചിറയ്ക്കൽ ജോജി ജയിംസ് ജോർജ്ജ് എന്നിവർക്ക് ഭദ്രാസനത്തിന്റെ പ്രാർത്ഥനാപൂർവ്വമായ ആശംസകൾ !!!

നൂറനാട് സെന്റ് തോമസ് ഇടവക വികാരിയായി റവ. ഫാ. സ്റ്റീഫൻ വർഗ്ഗീസിനെയും, യോർദ്ദാൻപുരം മാർ ഗ്രീഗോറിയോസ് ഇടവകയുടെ സഹപട്ടക്കാരനായി റവ. ഫാ. ജേക്കബ് റ്റി. എബ്രഹാമിനെയും 2012 ജനുവരി 1 മുതൽ ഭദ്രാസന മെത്രാപ്പോലീത്താ നിയമിച്ചു.

2012 ജനുവരി 1 മുതൽ റവ. ഫാ. എബ്രഹാം കോശിയുടെ നേതൃത്വത്തിൽ നിലവിൽവന്ന ബഥേൽ പത്രികയുടെ പത്രാധിപസമിതിക്ക് എല്ലാവിധമായ ഭാവുകങ്ങളും നേരുന്നതോടൊപ്പം റവ. ഫാ. സജി അമയിലിന്റെ നേതൃത്വത്തിൽ പ്രവർത്തിച്ചു വന്നിരുന്ന പത്രാധിപ സമിതി അംഗങ്ങൾക്ക് സ്നേഹമസൃണമായ നന്ദി രേഖപ്പെടുത്തുകയും ചെയ്യുന്നു.

ഭദ്രാസനത്തിൽ നിന്നുള്ള പുതിയ മാനേജിംഗ് കമ്മറ്റി അംഗങ്ങളെ നാമനിർദ്ദേശം ചെയ്യുന്നതിനായി ഭദ്രാസന അസ്സോസിയേഷൻ പ്രതിനിധികളുടെ യോഗം ഫെബ്രുവരി 9 വ്യാഴാഴ്ച 3 മണിക്ക് ഇടവക മെത്രാപ്പോലീത്താ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ബഥേൽ അരമനയിൽ കൂടുന്നതാണ്. ഇടവകകളിൽ നിന്ന് പുതുതായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്ന അസ്സോസിയേഷൻ പ്രതിനിധികളും, നിലവിലുള്ള മാനേജിംഗ് കമ്മറ്റി അംഗങ്ങളും യോഗത്തിൽ സംബന്ധിക്കണം. പരിശുദ്ധ ബാവാ തിരുമേനിയുടെയും ഇടവക മെത്രാപ്പോലീത്തായുടെയും കൽപ്പനകൾ ഉടനേ ലഭിക്കുന്നതാണ്.

ഭദ്രാസന കൺവൻഷൻ ഫെബ്രുവരി 22,23,24 തീയതികളിലാണല്ലോ, ഏവരുടെയും പ്രാർത്ഥനാപൂർവ്വമായ സാന്നിദ്ധ്യം പ്രതീക്ഷിക്കുന്നു. കൺവൻഷൻ ചെലവിലേക്കുള്ള സംഭാവനകൾ ഇടവകകൾ ജനുവരി 30 നു മുമ്പായി ഭദ്രാസന ആഫീസിൽ ഏൽപ്പിച്ച് രസീത് കൈപ്പറ്റേണ്ടതാണ്.

സ്നേഹപൂർവ്വം കർത്തൃശുശ്രൂഷയിൽ

**ഫാദർ മാത്യു വർഗ്ഗീസ് പുളിമൂട്ടിൽ**



# വേദപുസ്തകത്തിന്റെ പുനർവായനയും, പുനർവ്യാഖ്യാനവും അഭികാമ്യമോ?

കെ.ജെ. കോശി ചെങ്ങന്നൂർ

ഇന്നു സമൂഹത്തിൽ 'ഫെമിനിസം' ശക്തിപ്രാപിച്ചുകൊണ്ടിരിക്കുന്ന സമയമാണല്ലോ. ഭൗതികമായ എല്ലാ തലങ്ങളിലും ആധിപത്യം സ്ഥാപിക്കുവാൻ സാധിച്ചിട്ടുള്ള സ്ത്രീപ്രതിഭകൾ നമ്മുടെ ഇടയിൽ ഉണ്ട്. ഭരണ രംഗങ്ങളിലും സാമൂഹ്യ, സംസ്കാരിക, സേവനരംഗങ്ങളിലും, വിദ്യാഭ്യാസ മേഖലയിലും എല്ലാം വ്യക്തിമുദ്രകൾ പതിപ്പിച്ചിട്ടുള്ളവർ ധാരാളം.

എന്നാൽ ഇന്ന് ക്രിസ്ത്യൻ സമൂഹത്തിൽ സ്ത്രീകൾ മറ്റൊരു മേഖലകൂടി കീഴ്പ്പെടുത്തുവാൻ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു. അതിലേക്ക് പലരാലും അവർ പ്രേരിപ്പിക്കപ്പെടുന്നുമുണ്ട്. ഈ ദൃശകാര്യ സാദ്ധ്യങ്ങൾക്കായുള്ള അവരുടെ പ്രവൃത്തികൾ രാഷ്ട്രീയവൽക്കരിക്കപ്പെട്ടുകൊണ്ടും ഇരിക്കുന്നു. അടുത്തകാലത്താണ് ഇൻഡ്യൻ ഓർത്തഡോക്സ് സഭയിലെ മർത്ത മറിയം സമാത്തിന്റെ ഒരു മുൻ സെക്രട്ടറി, അംഗങ്ങളെ കറുത്ത ബ്ലൗസും വെള്ളസാരിയും ധരിച്ച് ആരാധനാലയത്തിൽ ദൈവമുമ്പാകെ 'പ്രതിഷേധം' അറിയിക്കുവാൻ പത്രധ്വാരാ ആഹ്വാനം ചെയ്തത്.

**പിതാവായ ദൈവം പുത്രനെ ലോകത്തിലേക്കയച്ചത് മനുഷ്യരക്ഷക്കാവശ്യമായ മൂന്നു ചുമതലകളോടുകൂടി ആയിരുന്നു.**

ഒരു പക്ഷേ, ഒന്നു രണ്ടു വർഷം മുമ്പ് നമ്മുടെ സഭയിലെ ഒരു വൈദികൻ തന്നെ, ആവശ്യങ്ങൾ നേടിയെടുക്കുന്നതുവരെ, സഭയ്ക്കുള്ള വരുമാനങ്ങൾ നൽകാതെ പ്രതിഷേധിക്കാൻ സ്ത്രീകളെ പ്രേരിപ്പിച്ചത്. ഇത് ഓർത്തഡോക്സ് സഭാംഗങ്ങളുടെ ഒരു ഇന്റർനെറ്റ് ഫോറത്തിലെ അംഗങ്ങൾ ഓർക്കുന്നുണ്ടാവും. അന്ന് അവരുടെ ആവശ്യങ്ങളിൽ പ്രതിഫലിച്ചിരുന്ന ഒരു സംഗതി "പൗരോഹിത്യപദം സ്ത്രീകൾക്ക്" എന്നതായിരുന്നു. ആ ഫോറത്തിൽ അംഗങ്ങളായിരുന്ന പലരും അതിനെ വളരെ നിശിതമായി വേദപുസ്തകാടിസ്ഥാനത്തിൽ വിമർശിച്ചിരുന്നു. ഈ ദൃശ്യസംഗതികളിൽ സ്ത്രീകൾക്ക് പ്രചോദനം നൽകുന്നതിൽ സഭയിലെ ചില വൈദികശ്രേഷ്ഠർക്കും പങ്കുണ്ടായിരുന്നു; ഇന്നുമുണ്ട് എന്ന് മനസ്സിലാക്കുമ്പോൾ ഇവർ ഏതാത്മാവിലാണ് ദൈവവചനം വ്യാഖ്യാനിക്കുന്നത് എന്നു ചിന്തിച്ചു പോകുന്നു. ഒരു പക്ഷേ 1980 കളിൽ എല്ലൻ ബി, വൈറ്റ് പോലും ആവശ്യപ്പെടാതിരുന്ന കാര്യം ഇന്നു നമ്മുടെ സ്ത്രീകൾ നേടിയെടുക്കുവാൻ സമരകാഹളം മുഴക്കുവാൻ തയ്യാറാകുന്ന ഈ സാഹചര്യത്തിൽ, ഇത് ഒരു പക്ഷേ വി. വേദപുസ്തകത്തിന്റെ പുനർവായനയുടെയും പുനർവ്യാഖ്യാനത്തിന്റെയും ദോഷവശമല്ലേ എന്നു ഞാൻ ചിന്തിച്ചുപോകുന്നു.

അപ്പോൾ ഇവിടെ വളരെ



പ്രസക്തമായ ഒരു ചോദ്യം : വിശുദ്ധ വേദപുസ്തകം (ദൈവ വചനം) പുനർവായനക്കും പുനർവ്യാഖ്യാനത്തിനും ഉള്ളതാണോ? ഇന്നു നമ്മുടെ പല സഭാതലങ്ങളിലും കേട്ടുകൊണ്ടിരിക്കുന്ന ഒരു ആഹ്വാനമാണിത്.

അങ്ങനെ എങ്കിൽ, ദൈവത്തിനെന്തു പ്രസക്തി? ദൈവപുത്രനായ യേശുക്രിസ്തു എന്ന വചനമായ ദൈവം "ഇന്നലെയും ഇന്നും എന്നേക്കും അനന്യൻ തന്നെ" എന്ന വാഗ്ദത്തത്തിന്റെ പ്രസക്തി എന്താണ്?

പുനർവായനയുടെയും പുനർവ്യാഖ്യാനത്തിന്റെയും പരിണിതഫലമായി നമുക്കുണ്ടാവുന്ന ചില ചിന്തകൾ നമുക്കൊന്നു വിശകലനം ചെയ്തു നോക്കാം : ഈ ക്രിസ്തുമസ് കാലത്ത് നമ്മുടെ ഒരു കുഞ്ഞ് ചോദിക്കുകയാണ്. എന്തുകൊണ്ട് യേശുക്രിസ്തു ഒരു ആൺകുട്ടിയായി ജനിച്ചു ? എന്തുകൊണ്ട് വി. കന്യക മറിയാമിന് ഒരു പെൺകുട്ടിയെ നമ്മുടെ രക്ഷക്കായി പ്രസവിക്കാമായിരുന്നില്ലേ ? എന്തു മറുപടിയാണ് നാം പറയുക.

''ഇതു ദൈവനിശ്ചയം ആയിരുന്നു" എന്നല്ലാതെ വേറെ ഉത്തരം ഇല്ല. അങ്ങനെയാണ് വി. വേദപുസ്തകം സാക്ഷിക്കുന്നത്. ദൈവപുത്രൻ വി. കന്യകമറിയാമിൽ കൂടി ഒരു പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമായി ജനിക്കണമെന്നുള്ളതായിരുന്നു ദൈവനിശ്ചയം. ഇവിടെ വളരെ ശ്രദ്ധേയമായ ഒരു ദൈവവചനം ഉണ്ട്. യെശയ്യാവ് 55: 8,9 വാക്യങ്ങൾ. ''എന്റെ വിചാരങ്ങൾ നിങ്ങളുടെ വിചാരങ്ങൾ അല്ല. നിങ്ങളുടെ വഴികൾ എന്റെ വഴികളുമല്ല എന്ന് യഹോവ അരുളിച്ചെയ്യുന്നു. ആകാശം ഭൂമിക്കു മീതെ ഉയർന്നിരിക്കുന്നതുപോലെ എന്റെ വഴികൾ നിങ്ങളുടെ വഴികളിലും എന്റെ വിചാരങ്ങൾ നിങ്ങളുടെ വിചാരങ്ങളിലും ഉയർന്നിരിക്കുന്നു.'' അപ്പോൾ ദൈവം നിശ്ചയിക്കുന്നത് ദൈവം ചെയ്യുന്നു. അതു ശരിയുമാണ്. അതു കേവലം സൃഷ്ടിയായ മനുഷ്യനു ചോദ്യം ചെയ്യുവാൻ കഴിയുമോ?

പുറപ്പാടു പുസ്തകത്തിൽ (19:6) പറയുന്നത് ''നിങ്ങൾ എനിക്ക് ഒരു പുരോഹിത രാജത്വവും വിശുദ്ധജനവും ആകും" എന്ന് 1 പത്രോസ് 2:9 ലും "(നിങ്ങൾ) തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയ പുരോഹിതവർഗ്ഗവും, വിശുദ്ധവംശവും സ്വന്തജനവുമാകുന്നു'' എന്ന് ക്രിസ്തുവിൽ വിശ്വസിച്ചേറ്റുപറയുന്ന വിശ്വാസികളേക്കുറിച്ചു പറയുന്നു. നാം തിരഞ്ഞെടുക്കപ്പെട്ട ദൈവജനം എന്നതിൽ കവിഞ്ഞ് എന്തു വ്യാഖ്യാനം നമുക്കു നൽകുവാനും?

എന്നാൽ, നാം എല്ലാം പുരോഹിതവർഗ്ഗം ആണ്. ആയതിനാൽ പ്രത്യേക പൗരോഹിത്യം എന്തിന്? കൂടാതെ ലിംഗഭേദമില്ലാതെ എല്ലാവരും പുരോഹിതർ ആണെന്നു വ്യാഖ്യാനിക്കുന്നതുകൊണ്ട് പല സഭാവിഭാഗങ്ങളും സ്ത്രീകൾക്കും പൗരോഹിത്യ പദവിയിലേക്ക് അഭിഷേകം നൽകിക്കഴിഞ്ഞിട്ടുണ്ട്. അപ്പോൾ എന്തുകൊണ്ട് ഓർത്തഡോക്സ് സഭ സ്ത്രീകൾക്ക് പൗരോഹിത്യ ശുശ്രൂഷയിലേക്ക് അഭിഷേകം നൽകുന്നില്ല?

പുനർവായനയുടെയും പുനർവ്യാഖ്യാനത്തിന്റെയും ആത്മാവിൽകൂടി അല്ലാതെ, ദൈവാത്മാവിൽ വി. വേദപുസ്തകത്തിലെ ക്രിസ്തുമസ് സ്റ്റോറി തന്നെ ഒന്നു വായിച്ചുനോക്കാം. അവിടെ ഈ ചോദ്യത്തിന് ഉത്തരം കാണുവാൻ സാധിക്കും. ദൈവം വിശുദ്ധ കന്യകമറിയാമിൽകൂടി പരിശുദ്ധാത്മാവിനാൽ ജന്മം എടുത്തത് പുരുഷനായിട്ടായിരുന്നു. പിതാവായ ദൈവം പുത്രനെ ലോകത്തിലേക്കയച്ചത് മനുഷ്യരക്ഷക്കാവശ്യമായ മൂന്നു ചുമതലകളോടുകൂടി ആയിരുന്നു. - പ്രവാചകൻ, പുരോഹിതൻ, രാജാവ് അഥവാ വീണ്ടെടുപ്പുകാരൻ (1 കൊരി. 1:30). അതിനാൽ പുരോഹിത സ്ഥാനികൾ (ശെമ്മാശ്ശൻ, പുരോഹിതൻ, ബിഷപ്പ്) പുരുഷന്മാർ ആയിരിക്കണം കാരണം, മനുഷ്യനും പൂർണ്ണദൈവവുമായി ജനിച്ച യേശുക്രിസ്തു 'ശിഷ്യന്മാരും അപ്പോസ്തോലന്മാരും' ആയി തെരഞ്ഞെടുത്തവർ പുരുഷന്മാർ ആയിരുന്നു. അതു ദൈവനിശ്ചയം ആയിരുന്നു. ദൈവനിശ്ചയത്തെ ചോദ്യം ചെയ്യുവാൻ ആർക്കാണ് കഴിയുക?

തുടരും...

## ഭദ്രാസന പി.ആർ.ഒ.



ചെങ്ങന്നൂർ ഭദ്രാസന പബ്ലിക് റിലേഷൻ ഓഫീസറായി ചുമതലയേറ്റ ഫാ. തോമസ് വർഗീസ് അമയിൽ. ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി അദ്ധ്യാപകനും ബഥേൽ അരമനപള്ളി വികാരിയുമാണ്.



# നമുക്കും വേണമൊരു ടാലന്റ് സെർച്ച്

ലെജു പി.തോമസ്, ഉളനാട്

**സഭാജീവിതം നയിക്കുന്നവർക്കും സഭാ സ്നേഹികൾക്കും സഭയ്ക്ക് പ്രഥമ മുൻഗണന നൽകുന്നവർക്കും അവർ യഥാർത്ഥത്തിൽ അർഹതയുള്ളവരാണെങ്കിലും ഒരിക്കലും സഭാപദവികൾ ലഭിക്കുകയില്ല. അവർ പ്രതിനിധികളെ സ്വാധീനിക്കാനോ മെത്രാച്ചൻമാരെ മണിയടിക്കാനോ ശ്രമിക്കുകയില്ല.**

സഭാ മാനേജിംഗ് കമ്മറ്റിയിലേക്കുള്ള തെരഞ്ഞെടുപ്പു രംഗം ചൂടും പിടിക്കുകയാണല്ലോ. നിലവിലുള്ള അംഗങ്ങൾ കസേര വിടാതിരിക്കാൻ ശ്രമിക്കുമ്പോൾ പുതിയതായി പലരും കസേര പിടിക്കാനുള്ള തത്രപ്പാടിലാണ്.

രാഷ്ട്രീയ സംഘടനയായാലും സാമുദായിക സംഘടനയായാലും ശരാശരി നിലവാരത്തിലെങ്കിലും പ്രവർത്തിക്കുന്നവർക്കു മാത്രമേ തെരഞ്ഞെടുപ്പിലൂടെയായാലും നാമനിർദേശത്തിലൂടെയായാലും ആ സംഘടനയുടെ ഭാരവാഹിത്വമോ സമിതിയംഗത്വമോ ലഭിക്കുകയുള്ളു. എന്നാൽ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ യാതൊരു പ്രവർത്തന പരിചയമില്ലാത്തവർക്കും ഏത് ഉന്നതപദവിയിലും കയറിപ്പറ്റാം. സഭയെപ്പറ്റി യാതൊരു വിവരമില്ലാത്തവർക്കും മാനേജിംഗ് കമ്മറ്റിയിൽ നോമിനേഷൻ ലഭിക്കുന്നതിന് യാതൊരു പ്രയാസവുമില്ലായിരുന്നു. സ്വന്തം ഇടവക പൊതുയോഗത്തിൽ ഒരിക്കൽ പോലും പങ്കെടുത്തിട്ടില്ലാത്തവർ വർക്കിംഗ് കമ്മറ്റിവരെയെത്തിയാലും അത്ഭുതപ്പെടാനില്ല.

ഏറ്റവും കൂടുതൽ പ്രാവശ്യം അസ്സോസിയേഷൻ അംഗങ്ങളെ സന്ദർശിച്ചും ഏറ്റവും കൂടുതൽ തവണ ഫോൺ ചെയ്തും വോട്ടുപിടിക്കുന്നവർക്ക് മാനേജിംഗ് കമ്മറ്റിയിലേക്ക് തെരഞ്ഞെടുക്കപ്പെടാൻ വലിയ പ്രയാസമില്ല. മെത്രാച്ചന്മാരെ മണിയടിക്കുന്നവർക്കും കൂടുതൽ കൈമുത്തു കൊടുക്കുന്നവർക്കും നോമിനേഷൻ ഉറപ്പായിരുന്നെന്നാണ് പിന്നാമ്പുറ സംസാരം. ഇങ്ങനെ പദവി നേടുന്നവർക്ക് പലർക്കും സഭയോട് യാതൊരു കൂറും ഇല്ല. മാനേജിംഗ് കമ്മറ്റിയിലെ അംഗങ്ങളായ രാഷ്ട്രീയക്കാർക്ക് അവർ ഉൾപ്പെടുന്ന രാഷ്ട്രീയ പാർട്ടിയോടായിരിക്കും പ്രാഥമിക കൂറ്. അവരുടെ മുൻഗണനാക്രമത്തിൽ സഭ മൂന്നാമതോ നാലാമതോ മാത്രമേ വരികയുള്ളു. ഈ സ്ഥാനം ഒരു അലങ്കാരമായും രാഷ്ട്രീയത്തിലെ ഉയർച്ചയ്ക്കുള്ള ഒരു ചവിട്ടുപടിയായ് മാത്രമേ അവർ കാണുന്നുള്ള. ഇങ്ങനെയുള്ളവരെ തെരഞ്ഞുപിടിച്ച് തോൽപ്പിക്കേണ്ടതാണ്.

സഭാ മാനേജിംഗ് കമ്മറ്റി യോഗത്തിൽ പങ്കെടുത്തുകൊണ്ടിരിക്കുമ്പോൾപോലും മാധ്യമങ്ങൾക്കും മറുപക്ഷത്തിനും രഹസ്യമായി വിവരങ്ങൾ ചോർത്തിക്കൊടുക്കുന്നവരുണ്ടത്രേ. മാനേജിംഗ് കമ്മറ്റി ഹാളിൽ ഇരുന്നു കൊണ്ട് തന്നെ സഭയ്ക്കെതിരായി മറുപ



ക്ഷത്തിനു നിയമോപദേശം നൽകിയ ഒരു അഭിഭാഷക പ്രമുഖനെപ്പറ്റി കേട്ടിട്ടുണ്ട്. ഇത്തരം കപടവേഷധാരികളെ തിരിച്ചറിയണം; പുറത്തു നിർത്തണം.

സഭാജീവിതം നയിക്കുന്നവർക്കും സഭാ സ്നേഹികൾക്കും സഭയ്ക്ക് പ്രഥമ മുൻഗണന നൽകുന്നവർക്കും അവർ യഥാർത്ഥത്തിൽ അർഹതയുള്ളവരാണെങ്കിലും ഒരിക്കലും സഭാപദവികൾ ലഭിക്കുകയില്ല. അവർ പ്രതിനിധികളെ സ്വാധീനിക്കാനോ മെത്രാച്ചൻമാരെ മണിയടിക്കാനോ ശ്രമിക്കുകയില്ല. അങ്ങനെയുള്ളവർ മത്സരരംഗത്തു വരാറില്ല; വന്നാലും വിജയിക്കാറുമില്ല. അർഹതയുള്ളവരെ കണ്ടെത്താൻ സഭാ നേതൃത്വത്തിനും തെരഞ്ഞെടുത്തയ്ക്കാൻ പ്രതിനിധികൾക്ക് താല്പര്യമില്ലല്ലോ.

ഈ അവസ്ഥയ്ക്ക് ഒരു മാറ്റം വരേണ്ടതല്ലേ? പള്ളി ആരാധനകളിൽ സംബന്ധിക്കാത്തവരും സ്വന്തം ഇടവക പൊതുയോഗത്തിൽ പങ്കെടുക്കാത്തവരും ആത്മീയ പ്രസ്ഥാനങ്ങളിൽ പ്രവർത്തിച്ചിട്ടില്ലാത്താവരും സഭയുടെ അടിസ്ഥാന കാര്യങ്ങളെ പറ്റി അറിവില്ലാത്തവരും ഒരു കാരണവശാലും ഇനി സഭാ മാനേജിംഗ് കമ്മറ്റിയിലും മെത്രാസന കൗൺസിലിലും അംഗമായിക്കൂടാ.




സൺഡേസ്കൂൾ പത്താം ക്ലാസ് മത്സരപ്പരീക്ഷയോ ദിവ്യബോധനം സർട്ടിഫിക്കേറ്റ് കോഴ്സോ പാസ്സാകുന്നത് സഭാ മാനേജിംഗ് കമ്മറ്റിയിലും മെത്രാസന കൗൺസിലിലും അംഗമാകുന്നതിനുള്ള അടിസ്ഥാന യോഗ്യതയായി കണക്കാക്കണം. ആ യോഗ്യത നേടിയിട്ടില്ലാത്ത, ആരെങ്കിലും അംഗമാകാൻ ആഗ്രഹിക്കുന്ന പക്ഷം അങ്ങനെയുള്ളവർക്കായി ഒരു യോഗ്യത പരീക്ഷ നടത്തണം. ഈ പരീക്ഷ പാസ്സാകുന്നവർക്ക് മാത്രമേ സഭ മാനേജിംഗ് കമ്മറ്റിയിലേക്കും മെത്രാസന കൗൺസിലിലേക്കും മത്സരിക്കാനുള്ള അവസരം നൽകാവൂ. അല്ലെങ്കിൽ ' 'ഈ പരീക്ഷയിൽ പങ്കെടുക്കുന്ന ആർക്കും മത്സരിക്കാം; എന്നാൽ പരീക്ഷയ്ക്ക് ലഭിച്ച മാർക്ക് തെരഞ്ഞെടുപ്പു സമയത്ത് പരസ്യമായി പ്രഖ്യാപിക്കും''. എന്ന നിബന്ധന വച്ചാലും മതി. രണ്ടോ മൂന്നോ വർഷം കൂടുമ്പോൾ യോഗ്യതാ പരീക്ഷ നടത്താവുന്നതാണ്.

കോട്ടയം മെത്രാസനത്തിൽ നിന്ന് സഭാ മാനേജിംഗ് കമ്മറ്റിയിലേക്ക് മത്സരിക്കുന്നവർക്കായി ഇടവക മെത്രാപ്പോലീത്താ നടത്തിയിരുന്ന ചോദ്യോത്തര പരിപാടി ഒരു തരം യോഗ്യത പരീക്ഷ തന്നെയായിരുന്നു. 1994-ൽ കോട്ടയം മെത്രാസനത്തിൽ നിന്ന് സഭാ മാനേജിംഗ് കമ്മറ്റിയിലേക്കുള്ള അംഗങ്ങളെ നാമനിർദേശം ചെയ്യാനായി കൂടിയ യോഗം വളരെ രസകരമായിരുന്നു. സ്ഥാനാർത്ഥികളിൽ പലരും പ്രാർത്ഥനകളും ഗീതങ്ങളും തെറ്റിച്ചു ചൊല്ലുന്നതും കേൾക്കാമായിരുന്നു. പരിശുദ്ധ കാതോലിക്കാ ബാവയുടെ പേര് ചോദിച്ചപ്പോൾ മാത്യൂസ് മാർ കൂറിലോസ് എന്നായിരുന്നു ഒരു മഹാന്റെ മറുപടി. മദ്യപിക്കാറുണ്ടോ എന്ന് ഒരു സ്ഥാനാർത്ഥിയോട് ചോദിച്ചപ്പോൾ കള്ളം പറയാൻ പ്രേരിപ്പിക്കുന്നു എന്നതായിരുന്നു ഉടനെയുള്ള മറുപടി. മെത്രാസന കൗൺസിൽ തെരഞ്ഞെടുപ്പിലെ സ്ഥാനാർത്ഥിയോട് സ്വന്തം ഇടവക മെത്രാപ്പോലീത്തായുടെ പേര് ചോദിച്ചപ്പോൾ ഗീവർഗീസ് മാർ ഇവാനിയോസിനെ മാത്യൂസ് മാർ ഇവാനിയോസാക്കിയതായും കേട്ടിട്ടുണ്ട്. ഒരു മഹാനെക്കൊണ്ട് പൗലോസ് ശ്ലീഹാ ...... ചൊല്ലിക്കാനുള്ള ശ്രമം പരാജയപ്പെട്ടതോടെ ഇടവക മെത്രാപ്പോലീത്താ ഈ പരിപാടി തന്നെ നിർത്തി; ആ വിദ്വാൻ ജയിക്കുകയും ചെയ്തു.

മലങ്കര അസ്സോസിയേഷനിലും മെത്രാസന പൊതുയോഗത്തിലും അംഗമാകാൻ ആഗ്രഹക്കുന്നവർക്ക് യോഗ്യതാ പരീക്ഷ പിന്നീട് നടപ്പാക്കേണ്ടതുണ്ട്. പലർക്കും ഈ സമിതികൾ എന്താണെന്നുപോലും നിശ്ചയമില്ല. ഒരു ഇടവകയിൽ ഈയിടെ നടന്ന മലങ്കര അസ്സോസിയേഷൻ പ്രതിനിധി തെരഞ്ഞെടുപ്പിൽ മത്സരിച്ച സ്ഥാനാർത്ഥി ഭദ്രാസന കൗൺസിലേക്ക് എന്നെ തെരഞ്ഞെടുക്കണം എന്നാണ് അഭ്യർത്ഥിച്ചത്. ഏതായാലും എപ്പിസ്കോപ്പൽ സുന്നഹദോസിലേക്ക് മത്സരിക്കുന്നുവെന്ന് അദ്ദേഹം പറഞ്ഞില്ലല്ലോ എന്നാശ്വസിക്കാം. യോഗ്യരായ സ്ഥാനാർത്ഥികളെ പിന്നിലാക്കി അദ്ദേഹവും പുതിയ അസ്സോസിയേഷനിലേക്ക് തെരഞ്ഞെടുക്കപ്പെട്ടത് ഏറ്റവും പരിതാപകരം എന്നല്ലാതെ എന്തു പറയാൻ ?

അവസാനമായി

മാനേജിംഗ് കമ്മറ്റിയിലേക്കുള്ള നാമനിർദേശത്തെപ്പറ്റി ഒരു വാക്ക്. 1951 -ൽ ആകെയുള്ള 81 പേരിൽ 15 പേരെ സമുദായത്തിലെ വിവിധ സ്ഥാപനങ്ങളെ പ്രതിനിധീകരിക്കുന്നതിനും മറ്റുമായി നോമിനേറ്റ് ചെയ്യുകയായിരുന്നു എന്നു കാണുന്നു. ഈ നിലയ്ക്ക് കൈപൊക്കാൻ വേണ്ടി മാത്രമുള്ളതല്ല നാമനിർദ്ദേശം എന്നു വ്യക്തം. സ്ഥാനമൊഴിയുന്ന സഭാ ഭാരവാഹികൾ (കൂട്ടു ട്രസ്റ്റിമാർ, സെക്രട്ടറി), ആത്മീയ സംഘടനകളുടെ അഖില മലങ്കര ഭാരവാഹികൾ (മൂന്നു വർഷത്തിൽ കുറയാതെ കാലാവധി ശേഷിച്ചിരിക്കുന്ന ജനറൽ സെക്രട്ടറിയോ വൈസ് പ്രസിഡന്റോ), സെമിനാരി പ്രിൻസിപ്പൽ/സീനിയർ അദ്ധ്യാപകൻ തുടങ്ങിയവരെ അത്യാവശ്യമായും നാമനിർദേശം ചെയ്യണം. വിവിധ രംഗങ്ങളിൽ പ്രാവീണ്യം തെളിയിച്ചവർക്കാണ് (മെറിറ്റ് സീറ്റ്) പിന്നെ അവസരം നൽകേണ്ടത്. അവരുടെ ഉപദേശം സഭയ്ക്ക് പ്രയോജനപ്പെടുത്താമല്ലോ. ശേഷിച്ച സ്ഥാനങ്ങൾ സഭയ്ക്ക് സാമ്പത്തിക സഹായം നൽകുന്നവർക്ക് (പെയ്മെന്റ് സീറ്റ്) കൊടുക്കുന്നതിൽ തെറ്റില്ല. എല്ലാ സീറ്റും സഭാനേതൃത്വത്തിന്റെ ഇച്ഛാനുസരണം കൈപൊക്കുന്നവർക്കു മാത്രമായി വിൽക്കരുതെന്ന് ചുരുക്കം.

നിർബന്ധമായും നടപ്പാക്കേണ്ട ഒന്നുണ്ട്. ഒരു പ്രാവശ്യമെങ്കിലും ഇലക്ഷനിലൂടെയോ നോമിനേഷനിലൂടെയോ മാനേജിംഗ് കമ്മറ്റിയിലെത്തിയിട്ട് അത്യപൂർവ്വം യോഗങ്ങളിൽ മാത്രം പങ്കെടുത്ത വിദ്വാന്മാരെ കർശനമായും പുറത്തുനിർത്തണം. 75% - ൽ കുറഞ്ഞ ഹാജരുള്ളവരെ അയോഗ്യരാക്കണം. ചരമപേജിൽ സഭാമാനേജിംഗ് കമ്മറ്റിയംഗമായിരുന്നു. എന്നു വരാൻ ഒരു ടേം മതി; വെറുതെ സ്ഥലം മിനക്കെടുത്തേണ്ടതില്ലല്ലോ.



## ദൈവവിളിസംഘം

ചെങ്ങന്നൂർ: ചെങ്ങന്നൂർ ഭദ്രാസനത്തിലെ ദൈവവിളി സംഘത്തിന്റെ യോഗം 12/02/2012 ശനിയാഴ്ച 2.30 p. m. ന് ബഥേൽ അരമനയിൽ വച്ച് കൂടുന്നതാണ്. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്ന യുവാക്കന്മാരും/സ്ക്കൂൾ/ സണ്ടേസ്ക്കൂൾ തലങ്ങളിൽ 8-ാം ക്ലാസ്സ് മുതലുള്ള വിദ്യാർത്ഥികൾക്ക് പങ്കെടുക്കാവുന്നതാണ്. സഭാപാരമ്പര്യം, വിശ്വാസം, വേദപുസ്തക പഠനം, ആരാധനാ ഗീതങ്ങൾ, സുറിയാനി പഠനം എന്നിവ ഉണ്ടായിരിക്കുന്നതാണ്. ഭദ്രാസനത്തിൽ നിന്നും വൈദീകരാ കുവാൻ ആഗ്രഹിക്കുന്നവർക്ക് ഈ ക്ലാസ്സുകൾ പ്രയോജനപ്പെടു ത്താവുന്നതാണ്. റവ. ഫാ. വിമൽ മാമ്മൻ ചെറിയാൻ ക്ലാസ്സ് നയിക്കുന്നതാണ്. കൂടുതൽ വിവരങ്ങൾക്ക് : ജോജി ജയിംസ് ജോർജ്ജ് (9947120281 )

## ഹാർവെസ്റ്റ് ഫെസ്റ്റിവൽ



കൂർത്തമല സെ. മേരീസ് ഓർത്തഡോക്സ് ഇടവകയുടെ നേതൃത്വത്തിൽ നടന്ന ഹാർവെസ്റ്റ് ഫെസ്റ്റിവൽ ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുന്നു. ശിവദാസൻ നായർ എം.എൽ.എ, കുര്യാക്കോസ് മാർ ക്ലിമ്മിസ്, തോമസ് മാർ അത്താനാസിയോസ്, ഫാ. കോരുത് ചെറിയാൻ, ഡോ.യൂഹാനോൻ മാർ ദിയസ്കോറോസ്, ഫാ. സുനിൽ ജോസഫ് എന്നിവർ സമീപം.

## അഭിനന്ദനങ്ങൾ



സൺഡേസ്കൂൾ സെൻട്രൽ സോണൽ മത്സരത്തിൽ Sub-Junior പ്രസംഗമത്സരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ Sharon Tom Thomas കുട്ടംപേരൂർ St. Mary's Orthodox Church വികാരി ഫാ.കെ.ഒ. തോമസ് ഒലേപുറത്തിന്റെയും പുത്തൻകാവ് HSS അദ്ധ്യാപിക മറിയാമ്മ.പി. തോമസിന്റെയും മകനാണ്. പിരളശ്ശേരി St. George കാതോലിക്കേറ്റ് സിംഹാസനപള്ളി അംഗവും പുത്തൻകാവ് St. Andrews Sunday School അംഗവുമാണ്.



# മലങ്കരസഭയുടെ മാനേജിംഗ് കമ്മറ്റി...

തോമസ് ചാണ്ടി

**സഭയിലെ ജനങ്ങളുടെ ആശയാഭിലാഷങ്ങൾ സഭയുടെ നേതൃത്വത്തിന്റെ മുന്നിൽ വ്യക്തമായും കാര്യകാരണസഹിതവും അവതരിപ്പിക്കയാണ് ഒരു മാനേജിംഗ് കമ്മറ്റിയംഗത്തിന്റെ പ്രാഥമികമായ കർത്തവ്യം**




മാനേജിംഗ് കമ്മറ്റിയുടെയും ട്രസ്റ്റിമാരുടെയും തിരഞ്ഞെടുപ്പുകളിൽ അസ്സോസിയേഷൻ അംഗങ്ങൾ വോട്ടവകാശം വിനിയോഗിക്കുമ്പോൾ ഇക്കാര്യങ്ങൾ ചിന്തിക്കുന്നത് നല്ലതായിരിക്കാമെന്ന് വിശ്വസിക്കുന്നു. പ്രത്യേകിച്ച് ആർക്കെങ്കിലും വേണ്ടിയോ എതിരായോ അല്ല ഈ ചിന്തകൾ. സഭയെ സ്നേഹിക്കുന്ന സഭയുടെ കാര്യങ്ങൾ നന്നായി നടക്കണമെന്നാഗ്രഹിക്കുന്ന വിശ്വസികളുടെ ചിന്തകൾ അടുക്കോടെ അവതരിപ്പിക്കുക മാത്രമാണ് ഇതിന്റെ ലക്ഷ്യം.

പുതിയ മാനേജിംഗ് കമ്മറ്റിയും ട്രസ്റ്റിമാരും പ:കാതോലിക്കബാവായോടും പ: എപ്പിസ്ക്കോപ്പൽ സുന്നഹദോസിനോടും ചേർന്നു നിന്നുകൊണ്ട് സഭയുടെ കൊമ്പ് ഉയർത്തിപ്പിടിക്കുവാൻ പര്യാപ്തമായതായിരിക്കണം. അതേ സമയം തന്നെ സഭയിലെ സാധാരണ വിശ്വസികളുടെ ആശയാഭിലാഷങ്ങൾ പ്രസക്തമായ തലങ്ങളിൽ എത്തിക്കേണ്ട ഉത്തരവാദിത്ത്വവും നാം തിരഞ്ഞെടുക്കുന്ന പ്രതിനിധികൾക്കുണ്ടായിരിക്കണം. ഇപ്രകാരമുള്ള പ്രതിനിധികൾക്ക് ആവശ്യമെന്ന് ഞങ്ങൾ കരുതുന്ന ചില യോഗ്യതകൾ ഇവയാണ്.

**സഭയോട് കൂറും വിശ്വസ്തതയും ഒന്നാമത്തെ മുൻഗണനയും ഉള്ളവർ.**

തങ്ങളുടെ വ്യക്തി-സാമൂഹ്യ- ഉദ്യോഗ-ബിസിനസ്സ് താല്പര്യങ്ങളെക്കാളുപരിയായി സഭയെ സ്നേഹിക്കുന്നവരായിരിക്കണം നാം തിരഞ്ഞെടുക്കുന്നവർ. സഭാ സ്ഥാപനങ്ങളിൽ തങ്ങൾക്കോ തങ്ങളുടെ വേണ്ടപ്പെട്ടവർക്കോ ഉദ്യോഗം തരപ്പെടുത്തുക, ഉള്ള ഉദ്യോഗത്തിൽ പ്രമോഷൻ, പോസ്റ്റിംഗ് ട്രാൻസ്ഫർ മുതലായവ ഹിതാനുസരണം ശരിപ്പെടുത്തുക തുടങ്ങിയ ലക്ഷ്യങ്ങളുള്ളവർ തീർച്ചയായി ഒഴിവാക്കപ്പെടണം. സഭക്കുള്ളിൽ തങ്ങൾ പ്രതിനിധാനം ചെയ്യുന്ന രാഷ്ട്രീയപാർട്ടികളുടെയും വ്യവസായ സ്ഥാപനങ്ങളുടെയോ താല്പര്യങ്ങൾ സംരക്ഷിക്കേണ്ടവർ തിരഞ്ഞെടുക്കപ്പെടുന്നതിന്റെ കെടുതികൾ സഭ മുൻകാലങ്ങളിൽ അനുഭവിച്ചിട്ടുണ്ട്. ചില നിക്ഷിപ്ത താല്പര്യങ്ങൾ സംരക്ഷിക്കപ്പെടുവാനുള്ളവരുടെ ആൾപ്പേരുകളേയും സ്ഥാനാർത്ഥികൾ രംഗപ്രവേശം ചെയ്യുന്നത് വോട്ടർമാർ ശ്രദ്ധാപൂർവ്വം വീക്ഷിക്കേണ്ടിയിരിക്കുന്നു. സഭാവക സ്ഥാപനങ്ങളിൽ കോൺട്രാക്ട് വർക്കും മറ്റു ചെയ്യുന്നവർ ഭരണസമിതികളിൽ

വരുന്നത് എത്രമാത്രം ആപൽക്കരമെന്ന് ചിന്തിക്കുക.

സഭയുടെ പ്രതിസന്ധിഘട്ടങ്ങളിലും പൊതുപരിപാടികളിലും യാതൊരു ഭാഗഭാഗിത്തവുമില്ലാതെ പേരിനും പെരുമയ്ക്കും വേണ്ടി നിലക്കൊള്ളുന്ന സ്ഥാനാർത്ഥികളെയും തിരിച്ചറിയണം. സഭയുടെ ആവശ്യങ്ങൾക്കായി ത്യാഗം സഹിക്കുവാൻ തയ്യാറാകാതെ ഷർട്ടിന്റെ ഇസ്തിരി ഉടയാതെ മാറിനിൽക്കുന്നവർ തിരഞ്ഞെടുപ്പിന്റെ സമയത്ത് ഭക്തന്മാരായി മാറുന്നത് പുതുമയുള്ള കാര്യമല്ല. ലറ്റർ ഹെഡിലും വിസിറ്റിംഗ് കാർഡിലും ഒരു വിശേഷണവും കൂടി ചേർക്കുവാനും തൊപ്പിയിൽ മറ്റൊരു തൂവൽ കൂടി ചേർക്കുവാനും മാനേജിംഗ് കമ്മറ്റിമെമ്പർ സ്ഥാനം ദുരപയോഗപ്പെടുത്തുന്നവരെ പ്രതിപുരുഷന്മാർ തിരിച്ചറിയണം.

**സഭയുടെ വിശ്വാസം പഠിപ്പിക്കലുകൾ ആരാധന, ഭരണക്രമം, ഭരണഘടന, ചരിത്രം മുതലായവയെക്കുറിച്ച് അറിവുള്ളവർ**

ഇതര രംഗങ്ങളിൽ പ്രവീണന്മാരെങ്കിലും സഭയും ആരാധനയും ഭരണഘടനയുമൊക്കെ അങ്ങാടിമരുന്നോ പച്ചമരുന്നോ എന്നുപോലും നിശ്ചയമില്ലാത്തവർ സ്ഥാനാർത്ഥികളാകുന്നതു ചിലരെങ്കിലും സഭാ സമിതികളിൽ കയറിപ്പറ്റുന്നതും അപൂർവ്വമല്ല. സഭയുടെ ചാലകശക്തിയായ മാനേജിംഗ് കമ്മറ്റിയിൽ ഇത്തരക്കാർ കയറിക്കൂടുന്നതിന്റെ നാശം ഇന്ന് സഭ അനുഭവിച്ചുകൊണ്ടിരിക്കുകയാണ്.

**സഭയുടെ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിൽ സജീവമായി പ്രവർത്തിക്കുന്നവർ**

ഇടവകയുടെ പ്രവർത്തനങ്ങളിലും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളായ സൺഡേസ്കൂൾ, യുവജനപ്രസ്ഥാനം പ്രാർത്ഥനായോഗങ്ങൾ മുതലായവയിൽ ചിലതിലെങ്കിലും സജീവപങ്കാളിത്തം വഹിക്കുന്നവരായിരിക്കണം നമ്മുടെ മാനേജിംഗ് കമ്മറ്റിയംഗങ്ങൾ. ഇങ്ങനെയുള്ള അടിസ്ഥാന ഘടകങ്ങളിൽ പ്രവർത്തിക്കാതെ കെട്ടിയിറക്കപ്പെടുന്ന മാനേജിംഗ് കമ്മറ്റിയംഗങ്ങൾ ഉത്സവപ്പറമ്പിൽ എഴുന്നള്ളിച്ചു നിർത്തിയിരിക്കുന്ന നെറ്റിപ്പട്ടം കെട്ടിയ കരിവീരന്മാരെപ്പോലെ പ്രദർശന മൂല്യം മാത്രമുള്ളവരായി നിലകൊള്ളുന്നത് സഭക്ക് ദോഷം മാത്രമേ ചെയ്യുകയുള്ളു.

സഭയിലെ ജനങ്ങളുടെ ആശയാഭിലാഷങ്ങൾ സഭയുടെ നേതൃത്വത്തിന്റെ മുന്നിൽ വ്യക്തമായും കാര്യകാരണസഹിതവും അവതരിപ്പിക്കയാണ് ഒരു മാനേജിംഗ് കമ്മറ്റിയംഗത്തിന്റെ പ്രാഥമികമായ കർത്തവ്യം. കാലാകാലങ്ങളിൽ സഭയുടെ മുന്നോട്ടുള്ള പ്രയാണത്തിന് നല്ല ആശയങ്ങൾ നേതൃത്വത്തിനു മുന്നിലവതരിപ്പിക്കുകയും അവയുടെ സാക്ഷാത്ക്കാരത്തിന് സഹായിക്കുകയും ചെയ്യുവാൻ മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്ക് കഴിയണം. തങ്ങൾ പ്രതിനിധാനം ചെയ്യുന്ന ഭദ്രാസനത്തിനും ഇടവകയ്ക്കും വേണ്ടുന്ന കൈത്താങ്ങൾ സഭയിൽ നിന്നും നേടിയെടുക്കുവാനും മാനേജിംഗ് കമ്മറ്റിയംഗങ്ങൾക്ക് കഴിയണം. ഇതിന് പ്രാപ്തിയുള്ളവരെ തെരഞ്ഞെടുക്കുവാൻ മറ്റ് പരിഗണനകൾ മാറ്റിവച്ച് പ്രതിപുരുഷന്മാർ (വൈദികരും, അൽമായക്കാരും) ശ്രദ്ധിക്കണമെന്ന് വിനീതമായി അഭ്യർത്ഥിക്കുന്നു.



## അഭിനന്ദനങ്ങൾ



കേരളാ സ്റ്റേറ്റ് ഫിനാൻഷ്യൽ എന്റർപ്രൈസസ് (കെ.എസ്.എഫ്.ഇ.) സംസ്ഥാനതലത്തിൽ ഏറ്റവും കൂടുതൽ ബിസ്സിനസ് ചെയ്തതിന്, മികച്ച ബ്രാഞ്ചിനും മാനേജർക്കുമുള്ള അവാർഡ് ലഭിച്ച ഏബ്രഹാം മാത്യു വീരപ്പള്ളിൽ, സഭാ മാനേജിംഗ് കമ്മറ്റിയംഗവും കടമാൻകുളം സെന്റ് മേരീസ് ഇടവക സെക്രട്ടറിയുമാണ്.

## ഡോക്ട്രേറ്റ് ലഭിച്ചു



കാലിക്കറ്റ് സർവ്വകലാശാലയിൽ നിന്നും സസ്യശാസ്ത്രത്തിൽ ഡോക്ട്രേറ്റ് ലഭിച്ച ശ്രീ. തോമസ്. വി.പി. പ്രൊഫസർ എം. സാബുവിന്റെ കീഴിലാണ് ഗവേഷണം പൂർത്തിയായത്. കുളനട, വാലുകാട്ടിൽ ശ്രീ. വി.ടി. പൊന്നച്ചന്റെയും, ശ്രീമതി ലീലാമ്മയുടെയും മകൻ. ഉള്ളന്നൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചെറിയ പള്ളി ഇടവകാംഗവുമാണ്. ഇപ്പോൾ കേന്ദ്രവാണിജ്യ മന്ത്രാലയത്തിന്റെ കീഴിലുള്ള ടീ ബോർഡിൽ ആഫീസറാണ്.



ഫാ. ഐപ്പ് പി. സാം

# മലങ്കര അസോസിയേഷൻ ഇനിയും ശ്രദ്ധിക്കാതെ പോകുന്ന ചില അപാകതകൾ

**ഒരു ദിവസം മാത്രം ആയുസ്സുണ്ടായിരുന്ന "അസോസിയേഷൻ അംഗത്വപദവി" 5 വർഷത്തേക്ക് കാലാവധി നിശ്ചയിക്കപ്പെട്ടതു കാലോചിതമായി വരുത്തിയ ഒരു ഭേദഗതിയാണ്**

ഈ വരുന്ന മാർച്ച് 7 ന് പത്തനംതിട്ടയിൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം ചേരുകയാണല്ലോ. അടുത്ത അഞ്ചു വർഷത്തേക്ക് സഭാ സാരഥികളായ വൈദികട്രസ്റ്റിയേയും, അൽമായ ട്രസ്റ്റിയേയും, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങളെയും ആ യോഗം തിരഞ്ഞെടുക്കും. 1970 കളിൽ രൂപീകൃതമായ തിരഞ്ഞെടുപ്പ് നടപടി ചട്ടം അനുസരിച്ചാണ് വൈദീക-അവൈദീക ട്രസ്റ്റികളുടെ തിരഞ്ഞെടുപ്പ് പത്തനംതിട്ടയിൽ നടക്കുക. പോയ തിരഞ്ഞെടുപ്പുകളിൽ സാങ്കേതിക തത്വങ്ങളിൽ സംഭവിക്കാമായിരുന്ന ചില പ്രശ്നങ്ങളിലേക്കാണ് ഇവിടെ വിരൽ ചൂണ്ടുന്നത്.

ഒരു ദിവസം മാത്രം ആയുസ്സുണ്ടായിരുന്ന "അസോസിയേഷൻ അംഗത്വപദവി" 5 വർഷത്തേക്ക് കാലാവധി നിശ്ചയിക്കപ്പെട്ടതു കാലോചിതമായി വരുത്തിയ ഒരു ഭേദഗതിയാണ്. അതുപോലെ മാറ്റം വരുത്തേണ്ട അനിവാര്യമായ ഒരു സംഗതിയാണ് ജയിക്കുവാൻ ആവശ്യമായ ക്വോട്ട നിശ്ചയിക്കുന്നതിൽ നിലവിലുള്ള അപാകത.

പ്രഫറൻസ് വോട്ടിംഗ് സംവിധാനം കുറ്റമറ്റ നിലയിൽ നടത്തുന്നതിന് നമ്മെക്കൊണ്ട് സാധിക്കും. യൂണിവേഴ്സിറ്റി സെനറ്റ്, സിൻഡിക്കേറ്റുകളിൽ ഇപ്രകാരമുള്ള പ്രിഫറൻസ് വോട്ടിംഗ് നടത്തുന്നത് ഈ വിഷയത്തിൽ കാര്യക്ഷമതയുള്ള ഒരു ടീമിനെ ഉപയോഗിച്ചാണ്. അതുപോലെ സഭാ സംവിധാനത്തിലും കാര്യക്ഷമതയുള്ള ഒരു ടീമിനെ ഉപയോഗിച്ചാൽ നിലവിലുള്ള പോരായ്മകൾ പൂർണ്ണമായി പരിഹരിക്കപ്പെടാം.

ട്രസ്റ്റിമാരെ തിരഞ്ഞെടുക്കുമ്പോൾ മത്സരാർത്ഥികളായി മൂന്നുപേർ രംഗത്തുണ്ട് എങ്കിൽ ഓരോ വോട്ടർക്കും മൂന്നുപേർക്കും പ്രിഫൻസ് വോട്ട് രേഖപ്പെടുത്താം. വോട്ടർ പ്രിഫർ ചെയ്യുന്ന ഒന്നാമത്തെ ആളിന് (1), രണ്ടാമത്തെ ആളിന് (2), മൂന്നാമത്തെ ആളിന് (3) എന്നിങ്ങനെയാണ് വോട്ടുകൾ രേഖപ്പെടുത്തുന്നത്. യോഗത്തിൽ പങ്കെടുക്കുവാൻ .അർഹരായ 1000 പ്രതിനിധികൾ (വൈദികരും,



വൈദികരുമടക്കം ഉൾപ്പെടെ) ഉണ്ട് എന്ന് സങ്കല്പിക്കുക. അതിൽ 900 പേർ .യോഗത്തിൽ പങ്കെടുത്തു എന്നു കരുതുക. നമ്മുടെ നടപടിചട്ടം അനുസരിച്ച് പങ്കെടുത്ത 900-ന്റെ പകുതി (450+1) പേരുടെ വോട്ടാണ് വിജയിക്കുവാൻ ആവശ്യമായി വരുന്നത്. പങ്കെടുത്ത 100 പേർ ബോധപൂർവ്വം വോട്ടെടുപ്പിൽ നിന്ന് വിട്ടു നിന്നു എന്ന് കരുതുക. 100 വോട്ടുകൾ അസാധുവായി എന്നും സങ്കല്പിക്കുക. സാധുവായി പരിഗണിച്ച 700 വോട്ടുകളിൽ നിന്ന് 451 ഒന്നാം വോട്ട് നേടുക ശ്രമകരമാണ്. ഈ രീതി അവലംബിക്കുമ്പോൾ അസാധു വോട്ടിന്റെ എണ്ണം ഗണ്യമായി വർദ്ധിക്കുവാനാണ് സാദ്ധ്യത. ഉദാഹരണമായി പ്രിഫറൻസ് ഒന്നാം വോട്ട് ചെയ്തു രണ്ടാം വോട്ട് ചെയ്തില്ല മൂന്നാം വോട്ടും ചെയ്തു. രണ്ടാം വോട്ട് രേഖപ്പെടുത്താത്തതിനാൽ ആ ബാലറ്റ് അസാധുവായി പരിഗണിക്കും.

വോട്ടെണ്ണൽ ആദ്യ റൗണ്ടിൽ വിജയിയെ കണ്ടെത്താൻ കഴിയാതെ വരുമ്പോൾ രണ്ടാം റൗണ്ടിൽ മുൻപിലുള്ള മത്സരാർത്ഥിയുടെ രണ്ടും മൂന്നും പ്രിഫറൻസ് വോട്ടുകൾ കൂടി പരിഗണിക്കേണ്ടതായിവരും. മൂന്നു മത്സരാർത്ഥികളുടെയും വോട്ടുകൾ സമനിലയിലേക്ക് അടുത്തു വന്നാൽ തുടർച്ചയായി പല റൗണ്ടുകൾ എണ്ണി മാത്രമേ വിജയിയെ കണ്ടെത്താൻ സാധിക്കൂ.

പങ്കെടുത്തതിൽ ഗണ്യമായ ഒരു ഗ്രൂപ്പ് വോട്ടെടുപ്പ് ബഹിഷ്കരിച്ചാൽ ചിലപ്പോൾ അസോസിയേഷൻ യോഗത്തിന്റെ ഉദ്ദേശ്യംപോലും നടക്കാതെയും വന്നേക്കാം.

നിലവിലുള്ള നടിപടി ചട്ടത്തിൽ ചില ഭേദഗതികൾ വരുത്തിയാൽ ഒന്നാം റൗണ്ടിൽതന്നെ വിജയിയെ കണ്ടെത്താം. അതിന് പങ്കെടുത്ത ആളുകളുടെ 50% പരിഗണിക്കുന്നതിന് പകരം സാധുവായ വോട്ടുകളുടെ 50% പരിഗണിച്ചാൽ സങ്കീർണ്ണമായ സാഹചര്യം ഒഴിവാക്കാം. വിജയിയെ തിരഞ്ഞെടുക്കുന്നതിൽ ക്വോട്ട നിശ്ചയിക്കുന്നതിനുള്ള ഈ സാങ്കേതിക അപാകത ഒഴിവാക്കിയാൽ അസോസിയേഷൻ യോഗങ്ങൾ കാര്യക്ഷമമായും ഫലപ്രദമായും പൂർത്തീകരിക്കപ്പെടും.



# ഓർമ്മ പെരുന്നാളും ഇടവക ദിനാഘോഷവും

പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ സെന്റ് തോമസ് ദിനവും ഇടവകദിന പരിപാടികളും ബ്രഹ്മവാർ ഭദ്രാസനാധിപൻ അഭി. യാക്കോബാ മാർ ഏലിയാസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ 2011 ഡിസംബർ 17, 18 തീയതികളിൽ നടന്നു. അഭി. തിരുമേനി "പൗരസ്ത്യ ആദ്ധ്യാത്മികതയും ക്രിസ്തീയ കുടുംബവും" എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസ് നയിച്ചു. തുടർന്ന് നടന്ന ഇടവക ദിന സമ്മേളനത്തിൽ വെരി. റവ. റ്റി.എം. ഏബ്രഹാം കോർ എപ്പിസ്കോപ്പ അദ്ധ്യക്ഷനായിരുന്നു. റവ. ഫാ. തോമസ് കൊക്കാപ്പറമ്പിൽ മുഖ്യപ്രസംഗം നടത്തി. റവ. ഫാ. ജിജു വർഗീസ്, റവ. ഫാ. റ്റിജു ഏബ്രഹാം, ട്രസ്റ്റി ശ്രീ ശാമുവേൽ കുര്യൻ വികാരി ഫാ. ജിബു ഫിലിപ്പ് സെക്രട്ടറി ശ്രീ. പി.വി. മാത്തുക്കുട്ടി എന്നിവർ പ്രസംഗിച്ചു. ഇടവകയുടെ ആഭിമുഖ്യത്തിൽ എല്ലാ ഭവനത്തിനും ഓരോ വാഴ വിത്ത് വിതരണവും, യുവജനപ്രസ്ഥാനം തയ്യാറാക്കിയ കാതോലിക്കേറ്റ് ശതാബ്ദി സ്മാരക കലണ്ടറും, മർത്തമറിയം സമാജം തയ്യാറാക്കിയ അനുദിന പ്രാർത്ഥന ചേർത്ത ആശംസാ കാർഡിന്റെ പ്രകാശനകർമ്മവും നടന്നു.

## അനുമോദനം

പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗങ്ങളായ മികച്ച അദ്ധ്യാപകനുള്ള സംസ്ഥാന അവാർഡ് ജേതാവ് **ശ്രീ. ജോർജ്ജ് വർഗീസിനും,** കേരളാ രഞ്ജിട്രോഫി ക്രിക്കറ്റിൽ മികച്ച പ്രകടനം നടത്തിയ **ശ്രീ. സോണി ചെറുവത്തൂരിനും** അനുമോദനം നൽകി. കത്തീഡ്രൽ ദേവാലയത്തിൽ വി. കുർബ്ബാനാനന്തരം പൊതുസമ്മേളനം അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം നിർവ്വഹിച്ചു. വികാരി ഫാ. മത്തായി കുന്നിൽ അദ്ധ്യക്ഷത വഹിച്ചു. പ്രൊഫ. ജോർജ്ജ് ജോസഫ്, ശ്രീ. സ്റ്റീഫൻ ഐപ്പ്, ശ്രീ. ജിബു ജോർജ്, ശ്രീ. ജോസഫ് മാത്യു എന്നിവർ പ്രസംഗിച്ചു. ഇടവകയുടെ ഉപഹാരങ്ങൾ ഇരുവർക്കും നൽകപ്പെട്ടു.






**ദനഹായ്ക്കുശേഷം മൂന്നാം ഞായർ - വി. യോഹ.3:1-12**

ക്രിസ്തീയ വിശ്വാസത്തെ സംബന്ധിച്ചുള്ള യേശുക്രിസ്തുവിന്റെ പഠിപ്പിക്കലിന്റെ വളരെ കാതലായ ഒരു ഭാഗമാണിത്. തികച്ചും സ്വർഗ്ഗാത്മകമായ രീതിയിൽ അവതരിപ്പിച്ചിരിക്കുന്ന ഒരു ചർച്ചയാണു ഈ സുവിശേഷ ഭാഗം. യഹൂദന്മാരുടെ പ്രമാണിയായിരുന്ന നിക്കോദിമോസിൽ നിന്നും അടയാളങ്ങൾക്കതീതമായ ഒരു വിശ്വാസ പ്രഖ്യാപനം നടക്കുന്നു.

**സാക്ഷ്യത്തിന്റെ തിരിച്ചറിവ്**

യേശുക്രിസ്തുവിന്റെ ജീവിക്കുന്ന സാക്ഷ്യമാണു സഭ. വിശുദ്ധ സഭയുടെ സ്ഥാപനോദ്ദേശ്യം ഇവിടെ പ്രകമാക്കപ്പെട്ടിരിക്കുന്നു. ദൈവരാജ്യത്തിന്റെ സവിശേഷതകൾ മനുഷ്യനും മററു സൃഷ്ടികൾക്കും അനുഭവവേദ്യമാക്കുന്ന ശുശ്രൂഷയാണ് സഭയുടേത്. യേശുക്രിസ്തുവിന്റെ അടുക്കൽ എത്തിയ നിക്കോദിമോസ് പറയുന്നത്. “അങ്ങ് ദൈവത്തിന്റെ അടുക്കൽ നിന്നെത്തിയ ഒരു ശ്രേഷ്ഠ ഗുരുവാണെന്ന് ഞാൻ മനസ്സിലാക്കുന്നു. ദൈവം കൂടെയില്ലെങ്കിൽ ഒരുവനും നീ ചെയ്യുന്ന അടയാളങ്ങൾ പ്രവർത്തിപ്പാൻ കഴിയുകയില്ല” യേശുക്രിസ്തുവിന്റെ രക്ഷണ്യ പ്രവർത്തനങ്ങളിലൂടെയാണ് യേശുവിനെ ദൈവപുത്രനായി നിക്കോദിമോസ് മനസ്സിലാക്കിയത്. വർത്തമാന കാലത്തിന്റെ വെല്ലുവിളികളെ മറികടന്ന് യേശുക്രിസ്തു സമാരംഭിച്ച ദൈവരാജ്യത്തിന്റെ ശുശ്രൂഷ സഭ നിർവിഘ്നം നിർവഹിക്കുമ്പോൾ മാത്രമേ സഭയുടെ സാക്ഷ്യംഅർത്ഥവത്താകയുള്ളു ദൈവരാജ്യ സ്ഥാപനത്തിനുള്ള പ്രവർത്തനങ്ങളിൽ സഭ നേതൃത്വം കൊടുക്കുമ്പോൾ പുറത്തുള്ളവർക്കു പറയാൻ സാധിക്കും. “ദൈവം കൂടെയില്ലെങ്കിൽ ഇത്തരം പ്രവർത്തനങ്ങൾ സഭയ്ക്കു ചെയ്യുവാൻ സാധിക്കുകയില്ല.

**യേശുവിൽ ജീവിക്കുക**

യഥാർത്ഥ വിശ്വാസത്തിനാവശ്യമായ മാനദണ്ഡം കർത്താവ് നിക്കോദിമോസിനു മുൻപിൽ നിരത്തുന്നു. യഥാർത്ഥ വിശ്വാസം യേശുവിൽ ജീവിക്കുക എന്നതാകുന്നു. ജഡത്തിൽ ജീവിക്കണമെങ്കിൽ ജഡത്തിൽ ജനിക്കണം. ഈ ലോകത്തിൽ ജീവിക്കണമെങ്കിൽ ഈ ലോകത്തിൽ ജനിക്കണം. അതുപോലെ ആത്മാവും സത്യവും ജീവനുമായ യേശുവിൽ ജീവിക്കണമെങ്കിൽ യേശുവിൽ ജനിക്കണം. യേശുക്രിസ്തു ദൈവപുത്രനാണെന്നു തിരിച്ചറിഞ്ഞു അവനോട് കൂട്ടിച്ചേർക്കപ്പെടുവാൻ മനസുകൊണ്ടും ശരീരംകൊണ്ടും ആത്മാവുകൊണ്ടും ഒരാൾ സന്നദ്ധനായാൽ അവനിൽ ഒരു പുതിയ ജനനവും ജീവനും സംജാതമാകുന്നു. ശൗലായിരുന്ന പ. പൗലോസ് ശ്ലീഹാ രക്ഷ നേടുവാൻ തീവ്രതയോടെ യഹൂദ നിയമം അനുഷ്ഠിച്ചിരുന്നു. എന്നാൽ നിയമാനുഷ്ഠാനത്തിലൂടെ മാത്രം രക്ഷ സാദ്ധ്യമാകയില്ല എന്നു ദമസ്കോസ് അനുഭവം പഠിപ്പിക്കുന്നു. പൗലോസ് യേശുവിനെ സത്യദൈവമായി വിശ്വസിച്ച് ഏറ്റു പറയുന്നു. യേശുവിനെ കർത്താവ് എന്നു സംബോധന ചെയ്തുകൊണ്ട് ഈ വിശ്വാസം ഏറ്റുപറഞ്ഞു. പരീശനും സന്നദ്രീം സംഘത്തിലെ അംഗവുമായ നിക്കോദിമോസിനോട് കർത്താവ് ആവശ്യപ്പെടുന്നത് ഈ വീണ്ടും ജനനമാണ്.

**പുതിയ സൃഷ്ടി**

പരീശന്മാരുടെ പഠിപ്പിക്കലുകളെ നിശിതമായി വിമർശിച്ചുകൊണ്ടിരുന്ന യേശുവിനെ ‘റബ്ബീ’ എന്നു ബഹുമാനത്തോട്



സംബോധനചെയ്യുവാനും സ്വീകരിക്കുവാനും, അദ്ദേഹത്തിന്റെ പഠിപ്പിക്കലുകളുടെ അന്തസത്തയെ ആരാഞ്ഞറിയുവാനും നിക്കോദിമോസ് ശ്രമിക്കുമ്പോൾ താൻ ഒരു പുതിയ മനുഷ്യനായി രൂപാന്തരപ്പെട്ടു. പാരമ്പര്യങ്ങളായി പഠിച്ചുവച്ച രീതികളെ വ്യത്യാസപ്പെടുത്തുവാൻ ശ്രമിക്കാത്ത വളരെ കർക്കശക്കാരായ പരീശന്മാരിൽപ്പെട്ട നിക്കോദിമോസിന്റെ പ്രതികരണം തന്നെ വ്യത്യസ്തനാക്കുന്നു. കാര്യങ്ങളെ വിശകലനം ചെയ്യുന്ന രീതിശാസ്ത്രത്തിൽ കാതലായ മാറ്റം വരുത്തുന്ന നിക്കോദിമോസ് ആത്മിക അഹന്ത പൂണ്ട് ആത്മീകരെന്നു സ്വയം വിശേഷിപ്പിച്ചു ജീവിക്കുന്നവർക്ക് ഒരു ഉദാത്ത മാതൃകയാണ് തുറന്ന മനസ്സോടെ പുതിയ ദർശനങ്ങളെ ഉൾക്കൊള്ളുവാനുള്ള സന്നദ്ധത നിക്കോദിമോസ് യേശുക്രിസ്തുവിന്റെ അടുക്കൽ വരുന്നതു മൂലം പ്രകടമാക്കുന്നു.

**ദനഹായ്ക്കു ശേഷം നാലാം ഞായർ – മർക്കോസ് 6: 1–6**

വരുവാനിരിക്കുന്ന മശിഹായായി യഹൂദന്മാർ പ്രതീക്ഷിച്ചിരുന്ന കർത്താവിനു തന്റെ സ്വന്ത പട്ടണമായ ഗലീലയിലെ നസ്രേത്തിൽ വച്ച് തന്റെ സ്വന്തക്കാരിൽ നിന്നു ലഭിച്ച തണുത്ത പ്രതികരണമാണു ഇവിടെ പ്രതിപാദിച്ചിരിക്കുന്നത്. യേശു ശാബതു ദിവസം നസ്രേത്തിലെ സുനഗോഗിൽ പഠിപ്പിക്കുന്നതാണ് രംഗം. യേശുവിനെ ദൈവ പുത്രനായ മശിഹായായി കാണാൻ തന്റെ സ്വന്ത പട്ടണത്തിലുള്ളവർക്ക് കഴിയാതെ പോയി. അവർ യേശുവിനെ യോസഫിന്റെയും മറിയയുടെയും മകനും യാക്കോബ്, യോസെ, യൂദാസ്, ശിമയോൻ എന്നിവരുടെ സഹോദരനുമായിട്ടും മാത്രമാണ് മനസ്സിലാക്കുന്നത്.

**നന്മയെ കാണാൻ കഴിയാതെ പോയാൽ...**

ഒരു ഉത്തമ ഗുരുവായി തന്റെ ശിഷ്യരുമൊത്ത് നസ്രേത്തിൽ വന്ന യേശുവിന് യഹൂദ മര്യാദപ്രകാരം പ്രബോധനത്തിനു അവസരം ലഭിച്ചു. കൂടി വന്ന ജനം യേശുവിന്റെ ജ്ഞാനത്തിലും അത്ഭുത പ്രവർത്തികളിലും ആശ്ചര്യപ്പെട്ടതിൽ നിന്നു മനസ്സിലാക്കുവാൻ കഴിയുന്നത് ഇത് യേശുവിന്റെ ആദ്യത്തെ നസ്രേത്ത് സന്ദർശനം ആയിരിക്കാമെന്നാണ്. യേശുവിനെ മശിഹായായി ഉൾക്കൊള്ളുവാനുള്ള മാനസിക പക്വതയില്ലാത്ത നസ്രേത്തിലെ ജനങ്ങൾ നന്മയെ അംഗീകരിക്കാത്ത വർത്തമാന കാലത്തിലെ ആളുകളുടെ പ്രതീകമാണ് അപ്രധാനമായ ഒരു പട്ടണമായി തഴയപ്പെട്ട നസ്രേത്തിൽ നിന്നു യേശു വന്നു എന്നത് യേശുവിനെ അംഗീകരിക്കാൻ കഴിയാത്ത ഒന്നായി മനസിലാക്കാം. എവിടെ നന്മ കണ്ടാലും അംഗീകരിക്കുക എന്നത് ഒരു പൊതു തത്വമാണ് അവിടെ ജാതി, മത, വർഗ്ഗ, വർണ്ണ വ്യത്യാസമുണ്ടാകരുത്. ആകമാന സമൂഹമാണ് ഏതു നന്മയുടെയും ഉപഭോക്താവ്.

**നന്മ പരിമിതപ്പെടുന്നു**

യേശുവിൽ നിന്നും ദൈവിക മർമ്മം കേട്ടും അറിഞ്ഞും അനുഭവിച്ചും ആവോളം ഉന്നതങ്ങളിലേക്ക് ഉയരുവാൻ സാദ്ധ്യതയുണ്ടായ തന്റെ സ്വന്തക്കാർക്കു തന്നിലെ നന്മയുടെ സ്വാർത്ഥതയില്ലാത്ത ഉപദേഷ്ടാക്കളാകാനുള്ള അവസരവും ഭാഗ്യവും പരിമിതപ്പെടുന്നു. "ഏതാനും രോഗികളുടെ മേൽ കൈവച്ചു സുഖപ്പെടുത്തുവാനല്ലാതെ മറ്റ് അത്ഭുതമൊന്നും അവിടെ ചെയ്യുവാൻ അവനു സാധിച്ചിട്ടില്ല." യേശുക്രിസ്തു പ്രവർത്തിച്ച അത്ഭുതങ്ങളെല്ലാം തന്നെ ജനങ്ങളുടെ വിശ്വാസത്തിന്റെ പ്രതികരണമായിട്ടാണ് മർക്കോസ് സുവിശേഷത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. അതിനാൽ ഇവിടെ നസ്രേത്തിലെ ആളുകളുടെ വിശ്വാസരാഹിത്യമാണ് സുവിശേഷകർ തുറന്നു കാട്ടുന്നത്. തന്റെ സ്വന്തം പട്ടണത്തിലുണ്ടായിരുന്ന വീട്ടുകാരിൽ നിന്നും നാട്ടുകാരിൽ നിന്നും ആഴമായ പക്വമായ ഒരു വിശ്വാസം ദർശിക്കുവാൻ സാധിക്കാതെ പോയത് യേശുക്രിസ്തുവിനെ അത്ഭുതപ്പെടുത്തി.

**നന്മ പ്രോത്സാഹിപ്പിക്കപ്പെടണം**

സഭയുടെ ഉറവിടം ദൈവമാണ്. നന്മയെ ജാതിയുടെയും കുലത്തൊഴിലിന്റെയും വെളിച്ചത്തിലല്ല വിശകലനം ചെയ്യേണ്ടത്. നന്മ എവിടെയായിരുന്നാലും അത് ആവോളം പ്രോത്സാഹിപ്പിക്കപ്പെടേണ്ട ഒന്നാണ്. മരപ്പണിക്കാരന്റെ മകൻ എന്ന നിലയിൽ തന്നെയും ഒരു മരപ്പണിക്കാരൻ മാത്രമായി കാണുവാൻ ശ്രമിച്ച നസ്രേത്തുകാർ യേശുവെന്ന നന്മയുടെ പൂർണ്ണരൂപം ദർശിക്കുവാൻ കഴിയാതെ പോയ ഹതഭാഗ്യവാന്മാരാണ് ഇടവക തലത്തിൽ ചില സന്ദർഭങ്ങളിലെങ്കിലും നന്മ കാണാനും പ്രോത്സാഹിപ്പിക്കാനും കഴിയാതെ പോകുന്നു. മുൻവിധിയും മുൻ നിർണ്ണയവും നിശ്ചയവും ഒരു പരിധി വരെ ഇതിന്റെ ആക്കം കൂട്ടുന്ന വസ്തുതകളാണ് സാധാരണക്കാർക്കു മഹത്വം നൽകി അവരെ



ശ്രേഷ്ഠരാക്കുന്ന സംഭവങ്ങളാണല്ലോ പഴയ നിയമത്തിലും പുതിയ നിയമത്തിലും നാം കാണുന്നത്. പണ്ഡിതരും പ്രഗത്ഭരുമായ നേതാക്കന്മാർ നമുക്ക് ധാരാളമുണ്ട്. എന്നാൽ അവരുടെ കഴിവുകളെ ദൈവീക നന്മയായി കണ്ടു പ്രോത്സാഹിപ്പിക്കുവാൻ കഴിയാതെ പോകുന്നതു കൊണ്ട് സഭയുടെ ദൗത്യം പൂർണ്ണമാകാത്ത അവസ്ഥ സംജാതമാകുന്നു. തൽഫലമായി ദൈവാത്മാവിന്റെ തേജസ്സിൽ ജീവിക്കുന്നവർ പുറംതള്ളപ്പെടുകയോ പാർശ്വവത്കരിക്കപ്പെടുകയോ ചെയ്യപ്പെടുന്നു.

**വാങ്ങിപ്പോയ വൈദികരുടെ ഞായർ – വി.മത്തായി 24:42–51**

ഭൂമിയിൽ പൗരോഹിത്യം ഉണ്ടായതു മുതൽ ഇന്നുവരെയുള്ള സകല വൈദികരുടെയും ഓർമ്മ കഴിക്കുന്ന ദിവസമാണിത്. ക്രൈസ്തവ സമൂഹത്തിൽ വളരെ ശ്രദ്ധേയമായ ആരാധനാകാലമാണ് വലിയനോമ്പു കാലം. വലിയ നോമ്പിലേക്കു പ്രവേശിക്കുന്നതിനു തൊട്ടുമുമ്പുള്ള ഞായറാഴ്ചകളിൽ വാങ്ങിപ്പോയ സകല പുരോഹിതന്മാരെയും സകല മരിച്ചുപോയവരെയും ഓർക്കുന്നു. ജീവനുള്ളവരും വാങ്ങിപ്പോയവരുമായവരുടെ കൂട്ടായ്മയാണ് പരിശുദ്ധ സഭ. അതിനാൽ സഭ ഒന്നായി വലിയ നോമ്പിലേക്ക് പ്രവേശിക്കുവാൻ തയ്യാറാവുന്നു. വലിയനോമ്പിലൂടെ സഭ യേശുക്രിസ്തുവിന്റെ പീഢാനുഭവത്തിനും ഉയിർപ്പിനും സാക്ഷിയാവുകയാണ്. സാക്ഷികളുടെ വലിയ സമൂഹമായ വാങ്ങിപ്പോയവരുടെ സംസർഗ്ഗം ഈ ഒരുക്കത്തിനു അത്യന്താപേക്ഷിതമായ ഒന്നായി സഭ കാണുന്നു. ലോകാവസാനത്തിൽ ദൈവം ഓരോ മനുഷ്യനെയും വിധിക്കുമ്പോൾ ആ വിധിയുടെ മാനദണ്ഡം അവർ തങ്ങളുടെ ജീവിതത്തിൽ ദൈവത്തിന്റെ നൽവരങ്ങൾ എങ്ങനെ ഫലപ്രദമായി വിനിയോഗിച്ചു എന്നതായിരിക്കുമെന്ന് ഈ സുവിശേഷഭാഗം വെളിവാക്കുന്നു.




**ജാഗരൂകനായിരിക്കുന്ന ദാസൻ**

ഉണർന്നിരിക്കുന്നവനാണു നല്ലവനും ബുദ്ധിമാനുമായ ദാസൻ. ഉണർന്നിരിക്കുക, ജാഗ്രതയുള്ളവനായിരിക്കുക എന്നീ വാക്കുക്കൾക്ക് പുതിയ നിയമം നൽകുന്ന അർത്ഥം ദൈവത്തെ കാത്തിരിക്കുക എന്നതാണ്. ഏറ്റെടുത്തിരിക്കുന്ന നിയോഗം ഉത്സാഹത്തോടെ ചെയ്യുവാനുള്ള മുന്നറിയിപ്പും സന്ദേശവുമാണിത്. തീത്തോസിനു കൊരിന്തിലെ സഭയുടെ ശുശ്രൂഷയിലുള്ള എരിവും ജാഗ്രതയും കണ്ട പൗലോസ് ശ്ലീഹാ അദ്ദേഹത്തെ 'അത്യുൽസാഹി' എന്നു വിശേഷിപ്പിക്കുന്നു. (2 കൊരി. 8:17) സൈന്യങ്ങളുടെ കർത്താവായ ദൈവത്തെക്കുറിച്ചുള്ള തീഷ്ണതയാൽ ജ്വലിക്കുന്ന ഏലിയാ പ്രവാചകൻ (1 രാജ.19:9–10) ജാഗരൂകനായിരിക്കുന്ന ദൈവദാസന്റെ പ്രതീകമാണ്. വേദപണ്ഡിതന്മാരോട് തർക്കിക്കുന്ന ബാലനിലും പിതാവിന്റെ ഭവനത്തോടുള്ള തീഷ്ണതയിൽ അനീതിയ്ക്കും അസമത്വത്തിനുമെതിരെ ചാട്ടവാറെടുക്കുന്ന വിപ്ലവകാരിയിലും, പ്രഭാതം മുതൽ സന്ധ്യ വരെ വിശ്രമമില്ലാതെ ഗലീലയിലുട നീളം പഠിപ്പിച്ചും നന്മ ചെയ്തും ചുറ്റി നടന്ന മശിഹായിലും നാം കാണുന്നത് തന്നെ അയച്ച യജമാനന്റെ ഇഷ്ടമറിഞ്ഞ് ഉണർവ്വോടെ പ്രവർത്തിച്ച ദാസന്റെ ചിത്രമാണ്. പൗരോഹിത്യ ശുശ്രൂഷയുടെ അളവുകോൽ അതാണ്. ആധുനിക പൗരോഹിത്യ ശുശ്രൂഷാസ്ഥാനികൾ ഈ മാതൃക പിൻപറ്റിയാൽ ജനത്തിന്റെ ആത്മികവും ഭൗതീകവുമായ മുന്നേറ്റം ത്വരിതമാവും.

**പുരോഹിതൻ ജനത്തിന്റെ ആവശ്യങ്ങളിൽ വിളമ്പുകാരൻ**

ഇവിടെ ഈ ഉപമയിൽ ദാസന്റെ നിയോഗം വീട്ടുകാർക്ക് ഭക്ഷണം നൽകുന്നതിനാണ്. ഇതിൽ നിന്ന് അർത്ഥമാക്കുന്നത് നമ്മുടെ പൂർവ്വീകരിലൂടെ കൈമാറി നമുക്ക് ലഭിച്ചിരിക്കുന്ന വിശ്വാസത്തെ എങ്ങനെ കാര്യക്ഷമമായി യഥാസമയം പുതിയ തലമുറയ്ക്ക് പകർന്നു കൊടുക്കുന്നു എന്നതിനെയാണ്. പുരോഹിതൻ ഈ ലോകത്തിൽ ദൈവസാന്നിദ്ധ്യത്തിന്റെയും ദൈവിക അധികാരത്തിന്റെയും അടയാളമാണ്. സമൂഹത്തിന്റെയും സഭയുടെയും ഭൗതീകവും ആത്മീകവുമായ നവോത്ഥാനത്തിനുവേണ്ടിയുള്ള ഉത്തരവാദിത്വബോധം പൗരോഹിത്യ ശുശ്രൂഷയിൽ നിറഞ്ഞു നിൽക്കേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണ്. ഇവിടെയാണ് പുരോഹിതന്റെ വിളമ്പിക്കൊടുക്കുന്ന ശുശ്രൂഷയുടെ പ്രസക്തി.

**പ്രതിഫലം- ഭാരിച്ച ഉത്തരവാദിത്വം**

വിശ്വസ്തനും ബുദ്ധിമാനുമായ ദാസനെ യജമാനൻ അംഗീകരിക്കുന്നത് കൂടുതൽ ഉത്തരവാദിത്വങ്ങൾ നൽകിയാണ്. ചെറിയ കാര്യങ്ങൾ വിശ്വസ്തതയോടെ ചെയ്തവനെ കൂടുതൽ കാര്യങ്ങൾ ഭാരമേൽപ്പിക്കുകയും ദാസൻ യജമാനനോടുകൂടെ ചേർക്കപ്പെടുകയും ചെയ്യുന്നു. ഉത്തരവാദിത്വങ്ങൾ ഉദാസീനതയും മടിയും കൂടാതെ നിർവ്വഹിക്കുന്നവർക്ക് ദൈവം കൊടുക്കുന്ന പ്രതിഫലം ജീവിത

സൗകര്യങ്ങൾ വർദ്ധിപ്പിച്ചു കൊടുക്കുകയല്ല നേരെ മറിച്ച് ഉത്തരവാദിത്വങ്ങളുടെ വർദ്ധനയാണ്. "ഗുണവാനും വിശ്വസ്തനും ആയ ഭൃത്യാ, അൽപകാര്യങ്ങളിൽ നീ വിശ്വസ്തനായിരുന്നതിനാൽ വലിയ കാര്യങ്ങൾക്ക് ഞാൻ നിന്നെ അധികാരിയാക്കും. നിന്റെ യജമാനന്റെ സന്തോഷത്തിൽ പങ്ക് കൊള്ളുക". ക്രിസ്തു നാഥന്റെ ഈ ശബ്ദം കേൾക്കുന്നതിന്റെ മാനദണ്ഡം ശുശ്രൂഷയുടെ ശുഷ്ക്കാന്തിയാണ്.

**സകല വാങ്ങിപ്പോയവരുടെയും ഞായർ – ലൂക്കോസ് 12:32–48**

വാങ്ങിപ്പോയവരും കർത്താവിന്റെ ശരീരമാകുന്ന സഭയിൽ അംഗങ്ങളാകയാൽ അനുതാപത്തിന്റെയും നവീകരണത്തിന്റെയും നോമ്പിൽ പ്രവേശിക്കുമ്പോൾ സഭയാകമാനം വിശുദ്ധീകരണത്തിലേക്ക് വളരുന്നതിനാണ്. പരേതാത്മാക്കളോടൊപ്പം അവരുടെ സ്മരണയിൽ നാം നോമ്പിൽ പ്രവേശിക്കുന്നത്. മരിച്ചുപോയവരെ ഓർക്കുകയും പ്രാർത്ഥിക്കുകയും അവർക്കു വേണ്ടി ബലിയർപ്പിക്കപ്പെടുകയും ചെയ്യുന്നതുമൂലം അവർക്ക് ദൈവകൃപ അനുഭവിക്കാൻ കഴിയുമെന്ന് വിശ്വസിക്കുന്നു. മരിച്ചുപോയവർക്കുവേണ്ടി അർപ്പിക്കുന്ന ശുശ്രൂഷ മുഖാന്തിരം അവർക്കു പാപമോചനം ലഭിക്കുമെന്ന് മക്കാബിയരുടെ പുസ്തകത്തിൽ പരാമർശിക്കുന്നുണ്ട് (2 മക്കാബിയർ 12:38–45).

**വാങ്ങിപ്പോയവർ ആത്മീകമായി ജീവിക്കുന്നു.**

എബ്രായ ചിന്തയിൽ മരണത്തെ മനുഷ്യനിലെ സർവ്വ കഴിവും ചൈതന്യവും ഇല്ലാതാക്കുന്ന അവസ്ഥയായിട്ട് കാണുന്നു. ഹീബ്രു ഭാഷയിൽ മരണമടഞ്ഞവരെ നിർവ്വീര്യമായ എന്നർത്ഥം വരുന്ന 'റെഫേയിം' എന്നാണു വിളിച്ചിരിക്കുന്നത്. യേശുക്രിസ്തുവിന്റെ കുരിശുമരണത്തോടെ നിത്യജീവൻ മരണത്തെ കീഴ്പ്പെടുത്തി. മരണനിഴലിൽ കഴിഞ്ഞിരുന്ന മനുഷ്യവർഗ്ഗത്തെ രക്ഷിക്കുവാൻ ക്രിസ്തു മനുഷ്യ പ്രകൃതി സ്വീകരിച്ച് മനുഷ്യനായി (മത്താ. 4:16: ലൂക്കോ 1:79). യേശുവിനോടുകൂടെ നിത്യമായി ജീവിക്കേണ്ടതിനായി യേശുവിനോടുകൂടെ മരിക്കുന്നു. വിശുദ്ധ മാമോദീസായിലൂടെ ഓരോ വിശ്വാസിയും യേശുവിനോടു കൂടെ മരിക്കുകയും ജീവിക്കുകയും ചെയ്യുന്നുവെന്ന ദർശനം പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്ന വസ്തുതയാണ്. അതിനാൽ ഒരു സഭാവിശ്വാസിക്കു മരണത്തെ ഭയപ്പെടേണ്ടതില്ല. എന്നിൽ വിശ്വസിക്കുന്നവർ മരിച്ചാലും ജീവിക്കും. ജീവിച്ചിരുന്ന് എന്നിൽ വിശ്വസിക്കുന്നവൻ ആരും മരണം കാണുകയില്ല (യോഹ 11:25)

**വാങ്ങിപ്പോയവർ നിദ്ര കൊള്ളുന്നു.**

പ.പൗലോസ് ശ്ലീഹാ തെസ്സലൊനീക്യർക്കെഴുതിയ ലേഖനം നാലാം അദ്ധ്യായത്തിൽ മരിച്ചവരെ നിദ്ര കൊണ്ടവർ എന്ന് ആവർത്തിച്ചാവർത്തിച്ച് പറഞ്ഞിരിക്കുന്നു. യേശുക്രിസ്തുവിന്റെ രണ്ടാമത്തെ വരവിൽ ഉയർത്തെഴുന്നേറ്റ് അവനോടുകൂടെ ചേർക്കപ്പെടുവാൻ നിദ്ര കൊള്ളുന്നവരാണ് മരിച്ചവർ. ആയതിനാൽ ജീവിച്ചിരിക്കുന്നവർക്കുവേണ്ടി നാം പ്രാർത്ഥിക്കുന്നതുപോലെ തന്നെ വാങ്ങിപ്പോയവർക്കും വേണ്ടിയും പ്രാർത്ഥിക്കണം. കാരണം അവർ ഉറങ്ങുകയത്രെ. മരിച്ചവർ ശാരീരകമായി നമ്മോടൊപ്പം ഇല്ലെങ്കിലും അവർ ആത്മീകമായി ജീവിക്കുന്നുവെന്ന് നാം വിശ്വസിക്കുന്നു. എല്ലാ പ്രാർത്ഥനകളിലും പൗരസ്ത്യസഭ പരേതരെ സ്മരിക്കുന്നുണ്ട്. ആറാമത്തെ തുബ്ദേനിൽ കടങ്ങളുടെ പരിഹാരത്തിനും പാപമോചനത്തിനും അവർ യോഗ്യരായിത്തീരുവാൻ നാം അപേക്ഷിക്കുകയും ചെയ്യുന്നു.

**ഒരുക്കത്തിനായുള്ള ആഹ്വാനം**

യഹൂദന്മാർ രാത്രിയെ മൂന്നു യാമങ്ങളായി തിരിക്കുന്നുണ്ട്. അതിൽ രണ്ടാമത്തെയും മൂന്നാമത്തെയും യാമം ഇരുട്ടിന്റെ തീവ്രതയെ സൂചിപ്പിക്കുന്നു. യജമാനന്റെ വരവ് താമസിക്കുന്നുവെന്ന് ചിന്തിക്കുകയും ഇരുട്ടിന്റെ പ്രവർത്തനങ്ങളിലേക്ക് തിരിയുകയും ചെയ്താൽ നിനയ്ക്കാത്ത നാളിലും അറിയാത്ത നാഴികയിലും യജമാനൻ വന്ന് അവിശ്വസ്തരായ ദാസന്മാരെ ശിക്ഷക്കായി ഏൽപ്പിക്കുമെന്ന് കർത്താവ് ഈ ഉപമയിലൂടെ പഠിപ്പിക്കുന്നു. നന്മ ചെയ്തു ജീവിക്കുന്നവർക്ക് മരണത്തെ ഭയക്കേണ്ട കാര്യമില്ല. ലോകജീവിതം മരണത്തിനപ്പുറമുള്ള ജീവിതത്തിലേക്കുള്ള ഒരുക്കമായതുകൊണ്ട് പ്രതീക്ഷയോടും സന്തോഷത്തോടും മരണത്തെ സ്വീകരിക്കുവാൻ സാധിക്കും. "കല്ലറകളിൽ ഉള്ളവർ എല്ലാവരും അവന്റെ ശബ്ദം കേട്ട് നന്മ ചെയ്തവർ ജീവനായും തിന്മ ചെയ്തവർ ന്യായവിധിക്കായും പുനരുത്ഥാനം ചെയ്യാനുള്ള നാഴിക വരുന്നു". (യോഹ 5:28,29) എന്ന ദൈവ കൽപന നിവർത്തിക്കപ്പെടുവാനുള്ളതാണ്. അതിനുള്ള ഒരുക്കമായി വാങ്ങിപ്പോയവരുടെ ഓർമ്മ നമ്മെ സഹായിക്കുന്നു.





# ആദരം - സാദരം

ഫാ. പി.കെ. കോശി

**ഇന്ന് കുടുംബജീവിതത്തിലെ തകർച്ചകളുടെ പ്രധാന കാരണം തന്നെ പങ്കാളിയുടെ സ്വകാര്യതയെ അംഗീകരിക്കാത്തതാണ്. അംഗീകാരം കൊടുത്താലെ അംഗീകാരം ലഭിക്കൂ**

**Give respect and take respect**

മനുഷ്യന്റെ മഹത്വം എത്രയോ വലിയതാണ് എന്ന് ഓർമ്മിപ്പിക്കുന്നതാണ് യേശുവിന്റെ വാക്കുകളും പ്രവർത്തികളും. മനുഷ്യൻ എന്ന വാക്കിന്റെ അർത്ഥം തന്നെ നിവർന്നുനിൽക്കാൻ കഴിയുന്നവൻ, നട്ടെല്ലുള്ളവൻ എന്നാണ്. മനുഷ്യ സൃഷ്ടിയിൽ മനുഷ്യന്റെ മഹത്വം ദർശിക്കുന്നത് ദൈവത്തെക്കാൾ അല്പം മാത്രം താഴ്ത്തി തേജസ്സും ബഹുമാനവും അണിയിയ്ക്കപ്പെട്ടവനായിട്ടാണ്. ദൈവത്തിന്റെ സ്വരൂപവും തേജസ്സുമാണ് മനുഷ്യനിലുള്ളത്. യേശുവിന്റെ മുമ്പിൽ വന്ന ഓരോരുത്തരെയും യേശു വളരെ ആദരവോടെ സ്വീകരിക്കുകയും കരുതുകയും ചെയ്തു. സാധരണ ജനങ്ങൾ യേശുവിനെ അധികം സ്നേഹിച്ചു. യേശു ചുങ്കക്കാരോടും പാപികളോടും കൂടി സഹകരിക്കുന്നവൻ എന്ന് പലരും പരിഹസിച്ചു. ക്രിസ്തു സാധാരണക്കാരന്റെ തോളിൽ കയ്യിട്ട് സഹോദരനെപ്പോലെ നടന്ന് പെരുമാറുകയും പ്രവർത്തിക്കുകയും ചെയ്തു. യേശു തമ്പുരാൻ മനുഷ്യരെ ആദരിക്കുക വഴി മനുഷ്യരും മറ്റുള്ളവരെ ആദരിക്കാൻ ആവശ്യപ്പെടുന്നു.

**മറ്റുള്ളവരോട് ആദരവോടെ പെരുമാറുക:-**

ബഹുമാനിക്കുക എന്നതിന് ഇംഗ്ലീഷിൽ പറയുന്ന വാക്ക് Respect. ഇത് പിരിച്ചെഴുതിയാൽ Re-spect എന്ന രണ്ടു വാക്കുകൾ. അതിനർത്ഥം വീണ്ടും കാണുക എന്നാണ്. നാം കാണുന്ന പ്രകാരം അല്ലാതെ ഒരുവനെ ഒന്നുകൂടി ശ്രദ്ധിച്ചുനോക്കിയാൽ, കണ്ടാൽ ആ വ്യക്തിയെ ബഹുമാനിക്കാനുള്ള കാരണം നമുക്ക് കണ്ടെത്താൻ കഴിയും. ശമര്യാക്കാരത്തി സ്ത്രീയുമായുള്ള സംഭാഷണം വി. യോഹ: 4-ാം അദ്ധ്യായത്തിൽ നാം കാണുന്നു. നാട്ടിലാരുടെയും കണ്ണിൽപ്പെടാതെ വെള്ളം എടുക്കാൻ വേണ്ടിയാണ് അവൾ നട്ടുച്ചയ്ക്ക് കിണറിനരികിൽ വന്നത്. അപ്പോഴാണ് ശമര്യരെ ഹീനജാതിക്കാരായി കണ്ടിരുന്ന യഹൂദൻമാരിൽ ഒരുവൻ, കണ്ടാൽ കൊള്ളാവുന്ന ഒരു യൂവാവ് തനിക്ക് കുടിക്കാൻ അല്പം വെള്ളം ചോദിക്കുന്നത്. ഇയാൾ സാധാരണക്കാരനല്ല എന്ന് ഒരു പക്ഷേ അവളുടെ മനസ്സ് പറഞ്ഞിരിക്കാം. അവൾ പരിഭ്രമത്തോടുകൂടിയാണ് സംസാരിക്കുന്നത്. കാരണം ഈ സംഭാഷണം കേട്ടാലും കണ്ടാലും പ്രശ്നം ഉണ്ടാകുന്നത് തനിക്കാണ്. ഇന്ന് സമൂഹത്തിൽ അപ്രകാരമാണല്ലോ. യേശു അവളെ മനസ്സിലാക്കി ആദരവോടുള്ള അവന്റെ സംസാരത്തിലും പെരുമാറ്റത്തിലും യഹൂദ യുവാവ് എന്ന് വിചാരിച്ചവൾ, പ്രവാചകൻ എന്ന നിലയിലേക്കും തുടർന്ന് സാക്ഷാൽ ദൈവപുത്രൻ എന്ന അവസ്ഥയിലേക്കും മനസ്സിലാക്കുവാൻ കാരണമാകുന്നു. ഞാനാരുടെയും



മുമ്പിൽ കൈനീട്ടുകയില്ല എന്ന് വാചകമടിക്കുന്ന ആളുകളെ നാം കണ്ടിട്ടുണ്ട്. അങ്ങനെ നാം പറയുമ്പോൾ നാം തന്നെ തീരെ ചെറിയ മനുഷ്യരായി പോകുന്നു എന്നതാണ് യഥാർത്ഥം.

മനസ്സിൽ വെളിച്ചമില്ലാത്ത മനുഷ്യൻ മറ്റുള്ളവരെ ഓരോരോ കാരണങ്ങൾ പറഞ്ഞ് നിന്ദിക്കുകയും ചെറുതാക്കുകയും ചെയ്യും. ഒരാൾ ഒരിക്കലും ഉത്തരവാദിയല്ലാത്ത ശാരീരിക ന്യൂനതകളുടെ പേരിൽപ്പോലും പലർ നിന്ദിക്കുന്നത് കാണാറുണ്ട്. നിസ്സഹായരായ ഇവരെ നിന്ദിക്കുന്നതോടുകൂടി സ്വയം നിന്ദാപാത്രമാവുകയാണ് നാം. വ്യഭിചാരകുറ്റത്തിൽ പിടിയ്ക്കപ്പെട്ടവളായി യേശുവിന്റെ മുമ്പിൽ നിർത്തപ്പെട്ടവളുടെ മാനസ്സികാവസ്ഥ യേശു മനസ്സിലാക്കുന്നു. അവളോട് എത്രമാത്രം ആദരവോടെയാണ് യേശു പെരുമാറുന്നത്. കുറ്റം ചെയ്തു എന്ന് സമൂഹം പറയപ്പെട്ടവളെ ഒന്നു നോക്കുവാൻപോലും യേശു ആഗ്രഹിക്കുന്നില്ല. ഇന്നത്തെ മനുഷ്യരുടെ ജിജ്ഞാസ നാം ശ്രദ്ധിച്ചാൽ അറിയാം. തെറ്റിൽ പിടിയ്ക്കപ്പെടുന്നവരെ കാണുമ്പോഴുള്ള ഗൂഡാഹ്ലാദങ്ങൾ എത്രയധികം. നിങ്ങൾ വിധിക്കപ്പെടാതിരിക്കാൻ വിധിക്കരുത്. നിങ്ങൾ വിധിക്കുന്ന വിധിയാൽ നിങ്ങളെയും വിധിയ്ക്കും. നിങ്ങൾ അളക്കുന്ന അളവിനാൽ നിങ്ങൾക്കും അളന്നുകിട്ടും.(വി.മത്തായി 7:1, 2) തെറ്റിൽ പിടിയ്ക്കപ്പെടുന്നവരുടെ ഏറ്റവും വലിയ ശിക്ഷ ജയിലിൽ കിടക്കുന്നതിനേക്കാളും അധികാരികളുടെ മർദ്ദനവും പീഡനവും ഏല്ക്കുന്നതിനേക്കാളും മറ്റുള്ളവരുടെ കാഴ്ച വസ്തുവായി മാറ്റപ്പെടുന്നതാണ്. നമ്മുടെ സമൂഹത്തിലെ ചില ആളുകൾ അവധി എടുത്തുപോലും ഇത്തരം സന്ദർഭങ്ങൾ ആസ്വദിക്കാൻ ശ്രമിക്കാറുണ്ട്. നേരിൽ കാണാൻ കഴിയുന്നില്ല എങ്കിൽ ടി.വി. യിലെ തൽസമയം സംപ്രേക്ഷണത്തിലൂടെ തനിച്ചിരുന്ന് കാണുകയും ചൂടേറിയ ചർച്ചകളിലേർപ്പെടുകയും ചെയ്യുമ്പോൾ മനസ്സിന് എന്തൊരു കുളിർമയെന്ന് സ്വയം തൃപ്തരാവുകയും ചെയ്യുന്നു. നമ്മുടെ നോട്ടങ്ങളും പരിഹാസങ്ങളും ഏല്ക്കുവാൻ ത്രാണിയില്ലാത്തതിനാണല്ലോ ഇങ്ങനെയുള്ളവർ മുഖത്ത് തുണിയിട്ട് തങ്ങളെ തന്നെ മറയ്ക്കാൻ ശ്രമിക്കുന്നത്. ഈ പീഡനവും പ്രയാസവും മുമ്പിൽ കണ്ടുക്കൊണ്ടുതന്നെയാണ് വിവിധ പീഡനമേൽക്കുന്ന പലരും കേസ്സു കൊടുക്കുക പോലും ചെയ്യാത്തത്. ആദരവും സാന്ത്വനവും ലഭിക്കേണ്ടതിനുപകരം കൂടുതൽ വേദനപ്പെടുത്തുന്ന അനുഭവം ഇന്ന് ദർശിക്കാൻ കഴിയുന്നു. സമൂഹത്തിന്റെ വികലമായ ഈ പെരുമാറ്റരീതി മാറ്റുകയാണാവശ്യം.

**ഓരോ വ്യക്തിയുടെയും സ്വകാര്യത മാനിക്കപ്പെടണം.**

ഒരു വ്യക്തിയുടെയും സ്വകാര്യതയേയും തനിമയേയും ആക്രമിക്കാൻ മറ്റൊരാൾക്കവകാശമില്ല. സൗഹൃദങ്ങൾ സ്വകാര്യത മാനിയ്ക്കപ്പെടാൻ ഇടയാകും. ഒരുവന്റെ വ്യക്തിത്വത്തെ മുഴുവനും മനസ്സിലാക്കുമ്പോഴാണ് സുകൃതം വർദ്ധിക്കുന്നത്. ആഴമേറിയ സൗഹൃദത്തിന്റെ പ്രധാന ഘടകം തന്നെ സ്വകാര്യത മാനിയ്ക്കപ്പെടുന്നതിലൂടെയാണ്. അപരന്റെ മേലുള്ള ഏതു തരം സമ്മർദ്ദവും ബന്ധങ്ങളെ തകർത്തുകളയും. ഇന്ന് കുടുംബജീവിതത്തിലെ തകർച്ചകളുടെ പ്രധാന കാരണം തന്നെ പങ്കാളിയുടെ സ്വകാര്യതയെ അംഗീകരിക്കാത്തതാണ്. അംഗീകാരം കൊടുത്താലെ അംഗീകാരം ലഭിക്കൂ Give respect and take respect എന്ന് പറയാറുണ്ടല്ലോ.

പരസ്പരം രഹസ്യങ്ങളുമുണ്ടായിരിക്കുക എന്നല്ല സ്വകാര്യതകൊണ്ടുദേശിക്കുന്നത് പരസ്പരം ആദരിക്കേണ്ട സ്വകാര്യതകൾ ഉണ്ടെന്ന് മനസ്സിലാക്കുക. നമുക്കു മനസ്സിലാക്കാൻ കഴിയാത്ത ഒരുപാട് രഹസ്യങ്ങൾ മറ്റൊരുവനിലുണ്ട്. യേശുവിന്റെ സന്നിധിയിൽ വന്ന് ധനികനായ യുവാവ് ചോദിക്കുന്നു. നിത്യജീവൻ പ്രാപിക്കാൻ എന്തു ചെയ്യണം. യേശുവിന്റെ നോട്ടം അവനിലെ കുറവ് കണ്ടെത്താൻ കഴിഞ്ഞു. സ്വയം മനസ്സിലാക്കാൻ കഴിയാത്ത കുറവുകൾ യേശുവിന്റെ നോട്ടത്തിലൂടെ കണ്ടെത്താൻ കഴിയും. നമ്മുടെ ഇഷ്ടം അനുസരിച്ച് മറ്റുള്ളവർ തങ്ങളുടെ ജീവിതം നയിക്കണമെന്നല്ല മറ്റൊരുവനായി തന്നെ ജീവിക്കാനുവദിക്കുക എന്നതാണ് പ്രധാനം. തെറ്റുകൾ മനുഷ്യ സഹജമാണ്. ക്ഷമിക്കുമ്പോൾ നാം ദിവ്യത്വത്തിലേക്കുയരുന്നു.ക്ഷമിക്കാത്ത മനസ്സ് സദാ സംഘർഷപൂരിതമായിരി



ക്കും. അത് പ്രതികാരത്തിന്റെ വഴി അന്വേഷിച്ചുകൊണ്ടേയിരിക്കും. ഈ സംഘർഷം രക്തസമ്മർദ്ദവും വർദ്ധിപ്പിക്കുയും പെരുമാറ്റത്തെ ആകെ വിലക്ഷണമാക്കുകയും ചെയ്യും. നിദ്രാവിഹിതമായ രാത്രികൾ എന്നതിൽ കവിഞ്ഞ് പ്രയോജനം ഒന്നും, ക്ഷമയില്ലാത്ത ആർക്കും നൽകുന്നില്ല. പകയ്ക്കാനും പ്രതികാരം ചെയ്യാനും പ്രാകൃതമായ മനസ്സും പേശിദാർഢ്യമുള്ള ശരീരവും മാത്രമേ ആവശ്യമുള്ളു. ക്ഷമിക്കാൻ വിശാലമായ മനുഷ്യത്വവും കനിവുള്ള ഹൃദയവും ആവശ്യമാണ്. മഹാത്മാഗാന്ധിജി അഹിംസയെക്കുറിച്ച് അവകാശപ്പെട്ടതുപോലെ കരുത്തും പക്വതയുമുള്ള മനസ്സുകൾക്കേ ക്ഷമിക്കാനാകും. ഏറ്റവും ദുർബലമായ മനസ്സാണ് പകയിൽ ആഹ്ലാദിക്കുന്നത്. പ്രതികാരത്തിന് വാളെടുക്കുന്നതും ദുർബലമായ മനസ്സാണ്.

സ്വകാര്യത നിഷേധിക്കപ്പെടുന്നതാണ് ജയിലുകളിലും മറ്റും കിടക്കുന്ന മനുഷ്യർ നേരിടുന്ന ഏറ്റവും വലിയ ദുഃഖം. ഇന്ന പല ഭവനങ്ങളും ജയിലുകൾക്ക് സമാനമാണ്. ഒരു കൂരയ്ക്ക് കീഴിലാണ് താമസം എങ്കിലും അന്യോന്യം സമ്പർക്കമില്ലത്ത കുടുംബങ്ങളുടെ എണ്ണം കൂടി വരുന്നു. ഓരോ വ്യക്തികൾക്കും മാത്രമല്ല, ഓരോ കുടുംബത്തിനും, ഓരോ സമൂഹത്തിനും, ഓരോ രാഷ്ട്രീയത്തിനും സ്വകാര്യതകളുണ്ട്. അത് ലംഘിക്കപ്പെടുമ്പോഴാണ് ചെറിയ വഴക്കുകൾ വലിയ യുദ്ധങ്ങളായി മാറ്റപ്പെടുന്നത്. ജീവിത സംതൃപ്തി നമ്മുടെ മനസ്സിന്റെ അവസ്ഥയാണ് അഥവാ നമ്മുടെ മനോഭാവമാണ്. അത് പുറമേ നിന്ന് അകത്തേക്ക് വരുന്നതല്ല. അകത്തുനിന്നു പുറത്തേക്ക് വരുന്നതാണ് അതുകൊണ്ട് വളരെ പരിമിതികൾ നിറഞ്ഞ സാഹചര്യത്തിലും ചിലർക്ക് സംതൃപ്തി (Contentment) കണ്ടെത്താൻ കഴിയും. കാരാഗ്രഹത്തിൽ ചങ്ങലയിട്ട് ബന്ധിപ്പിക്കപ്പെട്ട പൗലോസ് അവിടെയും സംതൃപ്തിയോടെ കഴിഞ്ഞത്. തന്റെ സ്വകാര്യതയിൽ ദൈവംതന്നെ ദർശിച്ചതുമൂലമാണ്.

**അപരനെ ആദരിക്കുമ്പോൾ സ്വയം ആദരിക്കപ്പെടണം**

അപരനെ ആദരിക്കുമ്പോൾ സ്വയം ആദരിക്കപ്പെടുന്നതായി തോന്നാതിരിക്കുക എന്നതാണ് ശരി. ഈ ചിന്ത വളർത്തിയാൽ അതിലൂടെ സ്വയം ആദരണീയരായി മാറും. താൻ സ്വയം ആദരിക്കപ്പെട്ടവനായി, ബഹുമാന്യനായി തോന്നിയാൽ, ചിന്തിച്ചാൽ അത് കുഴപ്പത്തിലേക്ക് നയിക്കും. യോഹന്നാൻ സ്നാപകൻ യേശുവിനെക്കുറിച്ച് പറയുന്ന ''ഞാനോ കുറയണം അവനോ വളരണം''. ഇതിലൂടെ ഇരുവരും ആദരണീയരാകുന്നു. പൗലോസ് ശ്ലീഹാ ഫിലിപ്യ: 2:4 ൽ പറയുന്നു. ഓരോരുത്തരും മറ്റുള്ളവരെ തന്നെക്കാൾ ശ്രേഷ്ഠൻ എന്നെണ്ണിക്കൊള്ളുവിൻ. പാപികളിൽ ഒന്നാമനെന്ന് സ്വയം വിശേഷിപ്പിച്ചവനാണ് പൗലോസ്.

James Walsh എന്ന ഗ്രന്ഥകാരൻ വിവരിക്കുന്ന ഒരു സംഭവം അമേരിക്കയിൽ Edward John ഭാര്യ മേരിയോടൊന്നിച്ച് കാറിൽ യാത്ര ചെയ്യവേ വഴിയിൽ ഒരു പട്ടാളക്കാരൻ കൈകാണിച്ചു. അയാളെ കൂട്ടി യാത്രയായി. പലതും സംസാരിച്ചിട്ടും അയാൾ ഒന്ന് ചിരിച്ചതുമില്ല. മേരിയും ഭർത്താവും താമസിക്കുന്നിടത്ത് അയാളും താമസിച്ചു എങ്കിലും അയാളുടെ വിശേഷം ഒന്നും തുറന്നു പറഞ്ഞില്ല. അയാൾക്ക് ദുഃഖമുണ്ട് എന്ന് മുഖത്ത് നിന്ന് മനസിലായി. യാത്രയുടെ അവസാനം സ്വന്തം മകനെന്നവണ്ണം ചുംബിച്ച് യാത്രയയച്ചു. ഒരു കവറും കൈയ്യിൽ കൊടുത്ത് അതിൽ 10 doller ഉം സൈന്യത്തിൽ നിന്ന് പിരിയുമ്പോൾ തന്നെ വന്നു കാണണമെന്നു തന്റെ കമ്പിനിയിൽ ജോലി കൊടുക്കാമെന്നും എഴുതിയ കത്തും ഉണ്ടായിരുന്നു. ഒരാഴ്ചയ്ക്കുശേഷം പട്ടാളക്കാരൻ 10 doller ഉം ഒരു കത്തു കൂടി അയച്ചു. ''അന്ന് എന്റെ മനസ്സ് വല്ലാതെ കലുഷമായിരുന്നു. എനിക്ക് ലിഫ്റ്റ് തരുന്നവനെയും വെടിവെച്ച് കൊല്ലണമെന്ന് ഞാൻ തീരുമാനിച്ചിരുന്നു. അതിനായി ഞാൻ തോക്കും കൈയ്യിലെടുത്തിരുന്നു. അത് നിങ്ങളുടെ കാറിന്റെ സീറ്റിനടിയിലുണ്ട്. നിങ്ങളുടെ പെരുമാറ്റം - നല്ല വാക്കുകൾ- എന്റെ മനസ്സ് മാറ്റിക്കളഞ്ഞ്'' ഹൃദയദാനമാണ് ഏറ്റവും വലുത്. അപരനെ ബഹുമാനിക്കുന്നതിലൂടെ സ്വയം ആദരിക്കപ്പെടുന്ന അനുഭവം. ''ഒരു മനുഷ്യനേയും അളക്കാൻ തുനിയരുത്. പകയ്ക്കാനും പ്രതികാരം നിർവ്വഹിക്കാനും പ്രാകൃ



# വായനക്കാരോട് നന്ദിപൂർവ്വം ........

**പി.എം. ജേക്കബ് മെഴുവേലി**



കഴിഞ്ഞ ഒൻപത് വർഷക്കാലം ബഥേൽ പത്രികയുടെ എഡിറ്ററായി സേവനം അനുഷ്ഠിക്കുവാൻ അവസരം ഒരുക്കിയ ദൈവത്തെ മഹത്വപ്പെടുത്തുന്നു. 2003-ൽ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി ഈ ചുമതല ഏൽപ്പിച്ചപ്പോൾ, ചീഫ് എഡിറ്ററായിരുന്ന ബഹു. തോമസ് വർഗീസ് അമയിൽ അച്ചൻ നൽകിയ പിന്തുണയും പ്രോത്സാഹനവും മറക്കാവുന്നതല്ല. തുടർന്ന് ബഹു. അച്ചനോടൊപ്പം ഭദ്രാസനത്തിലെ മിക്ക ദേവാലയങ്ങളും സന്ദർശിച്ച് ഭവനങ്ങളിൽ എത്തി പത്രികയുടെ വരിക്കാരുടെ എണ്ണം ഗണ്യമായി വർദ്ധിപ്പിക്കുവാൻ കഴിഞ്ഞത് വിലപ്പെട്ട നേട്ടമായി കരുതുന്നു.

2005 ജനുവരിയിൽ ബഥേൽ പത്രിക കെട്ടിലും മട്ടിലും പുതുമയാർജ്ജിച്ച് ക്രൈസ്തവ പ്രസിദ്ധീകരണങ്ങളുടെ മുൻനിരയിലെത്തി. ഓൺലൈൻ എഡിഷൻ കൂടി ആരംഭിച്ചതോടെ പത്രിക ലോകമെങ്ങും വായിക്കപ്പെടുന്ന പ്രസിദ്ധീകരണമായി മാറി. ഈ നേട്ടത്തിന് പിന്നിൽ കഠിനാദ്ധ്വാനം ചെയ്ത എക്സിക്യുട്ടീവ് എഡിറ്റർ ബഹു. ഏബ്രഹാം കോശി കുന്നുംപുറത്ത് അച്ചന്റെ സേവനങ്ങൾ നന്ദിപൂർവ്വം സ്മരിക്കപ്പെടേണ്ടതാണ്. പ്രസിദ്ധീകരണം ആരംഭിച്ച കാലം മുതൽ മുടക്കം കൂടാതെ മാസിക വായനക്കാരുടെ കൈകളിൽ എത്തിക്കൊണ്ടിരിക്കുന്നു എന്നത് മറ്റ് ഭദ്രാസന പ്രസിദ്ധീകരണങ്ങളിൽ നിന്ന് ബഥേൽ പത്രികയെ മാറ്റി നിർത്തുന്ന സവിശേഷതയാണ്.

അഭിവന്ദ്യ തിരുമേനിയോടും എഡിറ്റോറിയൽ ബോർഡിൽ എന്നോടൊപ്പം പ്രവർത്തിച്ചവരോടും സർവ്വോപരി പ്രിയ വായനക്കാരോടും നന്ദി അറിയിച്ചുകൊണ്ട് എഡിറ്ററുടെ ചുമതലയിൽനിന്നും വിരമിക്കുന്നു. പുതിയ പത്രാധിപ സമിതി അംഗങ്ങൾക്ക് പൂർണ്ണവിജയം ആശംസിക്കുകയും തുടർന്നും ബഥേൽ പത്രികയ്ക്ക് എല്ലാവിധ സഹകരണം അറിയിക്കുകയും ചെയ്യുന്നു. ഏവർക്കും പുതുവർഷ ആശംസകൾ

---

തമായ മനസ്സും ശരീരവും മതി. എന്നാൽ ബഹുമാനിക്കാനും സ്നേഹിക്കാനും വിശാലമായ മനുഷ്യത്വം ആവശ്യമാണ്. സംസ്ക്കാരത്തിന്റെ പ്രധാന ലക്ഷണം നല്ല പെരുമാറ്റമാണ്. മറ്റുള്ളവരിൽ സന്തോഷവും മതിപ്പും ഉളവാക്കാൻ കഴിയുന്ന പെരുമാറ്റം വലിയ മൂലധനമാണ്. അത് നന്നെ ഉന്നതിയിലെത്തിക്കും, ബ്രിട്ടീഷ് ചക്രവർത്തിയായിരുന്ന ജോർജ്ജ് അഞ്ചാമന്റെ മേശപ്പുറത്ത് എഴുതി വെച്ചിരുന്ന ഒരു വാക്യം ഈ ലോകത്തിൽ കൂടി നാം ഒരിക്കലേ പോവുകയുള്ളു. ആ യാത്രയിൽ മറ്റുള്ളവരെ സഹായിക്കാനും സന്തോഷിപ്പിക്കാനും ആദരിക്കാനും ലഭിക്കുന്ന അവസരങ്ങൾ ഒന്നും പാഴാക്കരുത്''. എല്ലാവരും പാലിക്കേണ്ട ഒരു തത്വമാണിത്.



## പെരുന്നാൾ മഹാമഹം

വിശുദ്ധിയുടെ വിളനിലമായ, നൂറ്റാണ്ടുകളുടെ പാരമ്പര്യമുള്ള, വിശ്വാസികളുടെ ആശ്വാസവും അഭയകേന്ദ്രവും, ദേശത്തിന്റെ സൂര്യതേജസ്സുമായി പരിലസിക്കുന്ന കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ കാവൽ പിതാവും സ്വർഗ്ഗീയ മദ്ധ്യസ്ഥനുമായ മാർ സ്തേഫാനോസ് സഹദായുടെ 334-ാമത് ഓർമ്മപ്പെരുനാൾ 2012 ജനുവരി 15 മുതൽ 23 വരെ തീയതികളിൽ മെത്രാപ്പോലീത്താമാരായ ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ്, നിരണം ഭദ്രാസനാധിപൻ അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, യു.കെ - യൂറോപ്പ് ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, കൽക്കട്ട ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. ജോസഫ് മാർ ദീവന്നാസിയോസ്, കൊട്ടാരക്കര ഭദ്രാസനാധിപൻ അഭിവന്ദ്യ ഡോ. യൂഹാനോൻ മാർ തേവോദോറോസ് , നിലയ്ക്കൽ ഭദ്രാസനാധിപൻ അഭിവന്ദ്യ ജോഷ്വാ മാർ നിക്കോദിമോസ് എന്നീ പിതാക്കന്മാരുടെയും വന്ദ്യ വൈദികശ്രേഷ്ഠരുടെയും കാർമ്മികത്വത്തിലും ഭക്തിനിർഭരമായി കൊണ്ടാടുന്നു.






സൺഡേസ്കൂൾ സഹപ്രവർത്തകരേ,

2012 ലെ പുതുവത്സര ക്ലാസ്സുകൾ മിക്ക ഇടവകകളിലും ആരംഭിക്കുകയുണ്ടായി. ടരവലാല ീള ഏ്ലിമേ 2012 എല്ലാ ഇൻസ്പെക്ടർമാർ മുഖേന വാങ്ങുവാൻ തക്കവണ്ണം ഹെഡ്മാസ്റ്റേഴ്സ ശ്രദ്ധിക്കേണ്ടതാണ്.

2011-ലെ സൺഡേസ്കൂൾ വാർഷിക പരീക്ഷയും മത്സരപരീക്ഷയും വിവിധ ഡിസ്ട്രിക്ടുകളിലായി കുറ്റമറ്റ നിലയിൽ ഭംഗിയായി നടന്നു. ഡിസ്ട്രിക്ട് ഇൻസ്പെക്ടർ, ഡപ്യൂട്ടി ചീഫ് സൂപ്രണ്ടുമാർ, സഹഅദ്ധ്യാപകർ എന്നിവരോടും പ്രത്യേകം നന്ദി അറിയിക്കുന്നു.

**കോച്ചിംഗ് ക്ലാസ്സ്**

ഡിസംബർ 27, 28 തീയതികളിൽ ബഥേൽ അരമനയിൽ വച്ച് നടത്തപ്പെട്ട ഭദ്രാസന സണ്ടേസ്കൂൾ കോച്ചിംഗ് ക്ലാസ് ഭംഗിയായി നടത്തപ്പെട്ടു. ക്ലാസ്സുകൾക്ക് നേതൃത്വം നൽകിയ എല്ലാ അദ്ധ്യാപകരോടും നന്ദി അറിയിക്കുന്നു. 5 മുതൽ 12 വരെയുള്ള ക്ലാസ്സുകളിൽ 179 കുട്ടികൾ മാത്രമാണ് പങ്കെടുത്തത് എന്നത് ഓരോ യൂണിറ്റിന്റെയും സഹകരണം ചിന്തിക്കുവാൻ ഉതകുന്നതാണ് എന്ന് മനസ്സിലാക്കുക.

**ജീവകാരുണ്യദിനം**

സൺഡേ സ്കൂൾ ജീവകാരുണ്യദിനം ജനുവരി 15-ാം തീയതി ഞായറാഴ്ചയാണ്. ജീവകാരുണ്യപ്രവർത്തനത്തെക്കുറിച്ച് കുഞ്ഞുങ്ങൾക്ക് ഒരു സന്ദേശം നൽകിയശേഷം ജീവകാരുണ്യദിനത്തിൽ പ്രത്യേകം പ്രാർത്ഥന ചൊല്ലുകയും സ്തോത്ര കാഴ്ച സ്വീകരിക്കുകയും ചെയ്യണം. വർഷംതോറും ലഭിക്കുന്ന തുകയുടെ നിശ്ചിതശതമാനം ഭദ്രാസനത്തിന് ലഭിക്കുകയും നിർദ്ധനരായ സൺഡേസ്കൂൾ കുട്ടികളുടെ ചികിത്സയ്ക്ക് കൊടുത്തുവരികയും ചെയ്യുന്നു. 2011-ലെ ജീവകാരുണ്യദിന സ്തോത്രക്കാഴ്ചയിൽ നമ്മുടെ ഭദ്രാസനത്തിന് ലഭിച്ച തുക ഏതെങ്കിലും യൂണിറ്റിന് മേൽപ്പറഞ്ഞപ്രകാരം ആവശ്യമെങ്കിൽ വികാരിയുടെയും പ്രഥമ അദ്ധ്യാപകരുടേയും സാക്ഷ്യപത്രം ഇൻസ്പെട്കർമാർ മുഖേന ഡയറക്ടറേ ഫെബ്രുവരി 15-ാം തീയതിക്ക് മുമ്പായി ഏല്പിക്കേണ്ടതാണ്.

**പ്രഥമ അദ്ധ്യാപക സമ്മേളനം**

പ്രഥമ അദ്ധ്യാപകരുടെ സമ്മേളനം ഫെബ്രുവരി 11-ാം തീയതി രാവിലെ 10 മുതൽ 12 വരെ ബഥേൽ അരമനയിൽ വച്ച് നടത്തപ്പെടുന്നതാണ്. വൈസ്. പ്രസിഡന്റ് സ: കുര്യൻ ജോസഫ് അച്ചന്റെ അദ്ധ്യക്ഷതയിൽ കൂടുന്ന സമ്മേളനം മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമനസ്സുകൊണ്ട് ഉദ്ഘാടനം ചെയ്യപ്പെടുന്നതും. സ: തോമസ് അമയിൽ അച്ചൻ ക്ലാസ്സ് എടുക്കുന്നതായിരിക്കും. എല്ലാ പ്രഥമ അദ്ധ്യാപകരും ഈ യോഗത്തിൽ പങ്കെടുക്കേണ്ടതാണ്. ജനുവരി 1-ാം തീയതി നടത്തപ്പെടുമെന്ന് അറിയിച്ചിരുന്നുവെങ്കിലും അത് വ്യത്യാസപ്പെടുത്തി ഇത് ഒരു അറിയിപ്പായി കരുതണമെന്ന് പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

**വിജ്ഞാപനം**

സൺഡേസ്കൂൾ ഒന്നും രണ്ടും വിജ്ഞാപനം, 2011 ലെ കലണ്ടർ, 2011 ലെ ഭദ്രാസന ടരവലാല ീള ഏ്ലിമേ ഡയറി എന്നിവ എല്ലാ ഹെഡ്മാസ്റ്റർമാർക്കും വിതരണം ചെയ്യത്തക്കനിലയിൽ അതാത് ഡിസ്ട്രിക്ട് ഇൻസ്പെക്ടർ വശം എത്തിച്ചിട്ടുണ്ട്.ഭദ്രാസന ടരവലാല ീള ഏ്ലിമേ അനുസരിച്ച് കാര്യങ്ങൾ ശ്രദ്ധയോടെ ചെയ്യുവാൻ ഏവരും പരിശ്രമിക്കുമല്ലോ?

**അവാർഡ്**

മികച്ച സൺഡേസ്കൂൾ, മികച്ച അദ്ധ്യാപകർ എന്നിവരെ തിരഞ്ഞെടുക്കുവാൻ തക്കവണ്ണം നേരത്തെ ഏല്പിച്ചിരുന്ന അപേക്ഷ ക്രമീകരിച്ച് നല്കുവാൻ പ്രഥമ അദ്ധ്യാപകർ ശ്രമിക്കേണ്ടതാണ്.

**കാർഡ് കളക്ഷൻ**

യൂണിറ്റ് തലത്തിൽ ശേഖരിച്ച തുകകൾ ഹെഡ്മാസ്റ്റർ മുഖേന കാർഡ് ഉൾപ്പെടെ തിരിച്ച് ഇൻസ്പെക്ടറെ ഏൽപ്പിക്കേണ്ടതാണ്. കാർഡ് നഷ്ടപ്പെട്ടാൽ ഒരു കാർഡിന് 150 രൂപ ക്രമത്തിൽ കൊടുക്കേണ്ടതും, കണക്കുകൾ അതോടൊപ്പം ഏല്പിക്കേണ്ടതുമാണ്. സൺഡേസ്കൂൾ പ്രസ്ഥാനത്തെ സ്നേഹിക്കുകയും പ്രവർത്തിക്കുകയും സഹകരിക്കുകയും ചെയ്ത എല്ലാ കുഞ്ഞുങ്ങളേയും സഹകരിച്ച് പ്രഥമ അദ്ധ്യാപകർ, സഹഅദ്ധ്യാപകർ മാതാപിതാക്കൾ പ്രത്യേകിച്ച് ഇടവകവികാരിമാർ എന്നിവരോടുള്ള നന്ദി പ്രത്യേകം ഇത്തരുണത്തിൽ അറിയിക്കുന്നു.

**ജി. വർഗീസ് കാവുംപുറം**
ഡയറക്ടർ



# പുതുവർഷം പുതുദർശനത്തോടെ

**സജി പട്ടരുമഠം**

അശാന്തിയുടെയും ജീവിക്കാനുള്ള വ്യഗ്രതയുടെയും കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. എല്ലാ സേവനങ്ങളും ആവിഷ്ക്കാരങ്ങളും കമ്പോളവത്ക്കരിക്കപ്പെട്ട ഒരു സമൂഹം. സാധാരണക്കാരന്റെ ജീവിതം ഓരോ ദിവസം കഴിയുന്തോറും പ്രയാസമേറിയതായി മാറിക്കൊണ്ടിരിക്കുന്നു. അതുകൊണ്ടു തന്നെ അവരുടെ ഇടയിൽ വളർന്നുവരുന്ന അരക്ഷിതത്വബോധം, ജീവിതസങ്കീർണ്ണതകൾ, ഇവയോടൊപ്പം വ്യക്തിപരവും, ആരോഗ്യപരവും, സാമൂഹികവും സാംസ്കാരികവുമായ അപചയങ്ങൾ മലയാളി സമൂഹത്തെ ഏറെ ദുഷിപ്പിക്കുന്നു. ഏറെ കാര്യങ്ങൾക്ക് നാം മുമ്പേ നടക്കുന്നു എന്നഭിമാനിക്കുമെങ്കിലും പല അധോഗതികൾക്കും കേൾവികേട്ട നാടായി കേരളം മാറിക്കൊണ്ടിരിക്കുന്നു. മദ്യത്തിന്റെയും മയക്കുമരുന്നുകളുടെയും ഉപയോഗത്തിൽ മലയാളി ലോകവുമായി മത്സരത്തിലാണ് സ്ത്രീപീഡന കേസുകളിലും, വർദ്ധിച്ചു വരുന്ന വിവാഹമോചന കേസുകളിലും നാണം കെടുത്തുന്ന മുൻനിരസ്ഥാനവും കേരളത്തിനാണ് ഭീകരരുടെ താവളമായി കേരളം മാറുന്നുണ്ടോ എന്നു സംശയിക്കുമാറ് ചില സംഭവങ്ങൾ അവിടവിടങ്ങളിലായി മുളച്ചുവരുന്നു. സഭയിൽ സമാധാനം ഉണ്ടാകുമെന്ന പ്രതീക്ഷകൾ എന്ന് പൂവണിയുമെന്നറിയാൻ കഴിയാത്ത സാഹചര്യം തങ്ങളുടെ ജീവിതവും സ്വപ്നങ്ങളും ഏതു നിമിഷവും ഒഴുകിപോകുമെന്ന് ദുഃസ്വപ്നം കണ്ടുകൊണ്ട് മുല്ലപ്പെരിയാർ അണക്കെട്ടിന് സമീപം കഴിയുന്ന ജനങ്ങളുടെ വേദന ഇനിയും മനസ്സിലാക്കുവാൻ കഴിയാത്ത ഭരണനേതൃത്വം. കള്ളപ്പറയും ചെറുനാഴിയുമില്ലാതിരുന്ന ഒരു കാലത്തിന്റെ സത്യത്തിനു മുമ്പിൽ അഴിമതികളുടെ കൊടുമുടികൾ തീർക്കുന്ന രാഷ്ട്രീയമേലാളന്മാർ. ഇത്തരം കറുത്ത നിഴലുകൾ മനുഷ്യസമൂഹത്തിന് ചുറ്റും നിറഞ്ഞുനിൽക്കുന്ന ഒരു അന്തരീക്ഷത്തിലാണ് 2012 നമ്മിലേക്ക് കടന്നുവന്നിരിക്കുന്നത്. പ്രത്യാശയുടെ മധുരവും സുന്ദരസ്വപ്നങ്ങളുമാണ് ഈ പുതുവർഷത്തിലേക്ക് നമ്മെ നയിക്കുന്നത്. 2012 ലെ ഓരോ ദിവസവും വളരെ ശ്രദ്ധയോടും കരുതലോടും ഒരു പുതിയ ദർശനത്തോടും കൂടി സമീപിക്കുവാൻ നമുക്ക് കഴിയണം. പുതുവർഷം ചില നല്ല തീരുമാനങ്ങൾ എടുക്കുവാൻ നമുക്ക് ഇടയാകണം.

**നല്ല സുഹൃദ് ബന്ധങ്ങൾ ഒരിക്കലും അറ്റുപോകാതെ സുദൃഢമായി കാത്തുസൂക്ഷിക്കുവാൻ സമയം കണ്ടെത്തണം. വൃദ്ധരായ മാതാപിതാക്കളുമായി നല്ല ബന്ധം പുലർത്തുവാൻ കഴിയണം.**

**പുതിയവഴി തെരഞ്ഞെടുക്കണം**

കടന്നുപോയ വർഷം നാം സഞ്ചരിച്ച വഴികൾ നമ്മെ നന്മയിലേക്ക് നയിച്ചില്ലായെങ്കിൽ പുതിയ വഴികൾ തെരഞ്ഞെടുക്കു



വാൻ നമുക്ക് തീരുമാനമെടുക്കാം. മദ്യത്തിന്റെയും മയക്കുമരുന്നിന്റെയും ഉപയോഗത്തിലൂടെ കുടുംബസമാധാനത്തിന് നാം ഭംഗം വരുത്തിയെങ്കിൽ, സാന്മാർഗ്ഗികമല്ലാത്ത ജീവിതരീതികളിലൂടെ കുടുംബബന്ധത്തിന്റെ പവിത്രതയെനാം നഷ്ടമാക്കിയെങ്കിൽ, സാഹചര്യങ്ങളുടെ സമ്മർദ്ദത്തിൽ നമ്മുടെ ആത്മീയ ജീവിതചര്യകൾക്ക് കോട്ടം സംഭവിച്ചെങ്കിൽ നമുക്ക് കടന്നുവന്ന പാതകൾ ഉപേക്ഷിച്ച് പുതിയവഴികൾ കണ്ടെത്തേണ്ടിയിരിക്കുന്നു. ദൈവദർശനം വഴിയായി പുതിയ വഴികൾ തെരഞ്ഞെടുത്ത അനേകം ആളുകളുടെ ചരിത്രം വേദപുസ്തകം സാക്ഷിക്കുന്നു. ദൈവദർശനത്തിനുശേഷം പുതിയ വഴിയിലൂടെ സഞ്ചരിച്ച വിദ്വാന്മാർ, ഹെരോദാവിന്റെ വഞ്ചനയുടെ പാതയിലേക്ക് തിരികെ പോയില്ല. ദൈവദർശനംമൂലം മഹത്വമുള്ളവനായി തീർന്ന യെശയ്യാ പ്രവാചകൻ, ദൈവദർശനം സാധ്യമായപ്പോൾ വളർച്ചയിൽ കുറിയവനെങ്കിലും ആത്മീകമായി വളരുവാനും ചതിയുടെയും, അനീതിയുടെയും പാതകളെ ഉപേക്ഷിക്കുകയും ചെയ്ത സക്കായി, എന്നും സഭയുടെ ശത്രുവായിരുന്ന ശൗൻ, സഭയുടെ ഏറ്റവും വലിയ ശില്പിയായ പൗലോസ് ആയി




മാറിയത്, അഞ്ചു ഭർത്താക്കന്മാരുണ്ടായിട്ടും ഭർത്താവല്ലാത്ത ഒരുവനോടൊപ്പം താമസിച്ച ശമര്യാക്കാരത്തി സ്ത്രീ ഇവർക്ക് ദൈവദർശനം ഉണ്ടായപ്പോൾ കടന്നുവന്ന പാതകളെ ഉപേക്ഷിച്ച് പുതിയ വഴി തെരഞ്ഞെടുക്കുവാൻ കഴിഞ്ഞു. "ഞാൻ തന്നെ വഴിയും സത്യവുംജീവനുമാകുന്നു" എന്നരുളിച്ചെയ്തവൻ അവനിലേക്ക് നമുക്ക് ലക്ഷ്യം വയ്ക്കാം. "ശുഭകരമായി പ്രവർത്തിപ്പാൻ നിന്നെ അഭ്യസിപ്പിക്കുകയും, നീ പോകേണ്ട വഴിയിൽ നിന്നെ നടത്തുകയും ചെയ്യുന്ന നിന്റെ ദൈവമായ യഹോവ ഞാനാകുന്നു." ഈ ഒരു ബോധ്യം നമുക്കുണ്ടാകണം. അതുകൊണ്ട് ദൈവത്തോട് ചേർന്ന് ഒരു പുതിയ വഴി തെരഞ്ഞെടുത്തുകൊണ്ട് ഈ പുതിയ വർഷം നമുക്ക് അനുഗ്രഹപ്രദമാക്കാം.

**സമയത്തിന്റെ വില തിരിച്ചറിയണം**

കഴിഞ്ഞ വർഷത്തിൽ നാം പല തീരുമാനങ്ങളും പദ്ധതികളും എടുത്തിട്ടുണ്ടാവാം. പക്ഷേ സമയത്തിന്റെ നീക്കത്തിൽ ഇതൊന്നും നമ്മെ കാത്തുനില്ക്കുകയില്ലായെന്ന് നാം മനസ്സിലാക്കി. അതുകൊണ്ട് സമയത്തിന്റെ വില മനസ്സിലാക്കി അന്നന്നു ചെയ്തു തീർക്കേണ്ട കാര്യങ്ങൾ നാം ചെയ്തുതീർക്കുക. "സമയം ആർക്കുവേണ്ടിയും കാത്തുനിൽക്കുകയില്ല" ഏഫേ. 5:16. "ഇത് ദുഷ്കാലമായാൽ സമയം തക്കത്തിൽ ഉപയോഗിച്ചു കൊൾവീൻ" എന്നു പറയുന്നു. സമയപരിമിതിക്കുള്ളിൽ സന്ദർഭങ്ങൾ സംജാതമാകുമ്പോൾ നാം അതിനെ അവസരം എന്നു പറയുന്നു. ഈ അവസരം നാം വേണ്ടപോലെ പ്രയോനപ്പെടുത്തണം എന്നാണ് അപ്പസ്തോലൻ പറയുന്നത്. ജ്ഞാനികളിൽ ജ്ഞാനിയായ ശലോമോൻ പറയുന്നു "കൊയ്ത്തുകാലത്ത് ഉറങ്ങുന്നവൻ നാണം കെട്ടവൻ, വേനൽകാലത്ത് ശേഖരിച്ചു വയ്ക്കുന്നവൻ ബുദ്ധിമാൻ" കൊയ്ത്തും വേനലും അവസരങ്ങളാണ്. അതുകൊണ്ട് അവസരം നഷ്ടപ്പെടുത്തുന്നത് ബുദ്ധിശൂന്യതയാണ്. ഇന്നലെകൾ ഇനി നമുക്ക് ലഭിക്കുകയില്ല. ഇന്നു ലഭിച്ചിരിക്കുന്ന മണിക്കൂറുകൾ, ശേഷിച്ചിരിക്കുന്ന സമയം നാളത്തെ ഭണ്ഡാരത്തിലേക്ക് കൂട്ടിവയ്ക്കുവാൻ സാധ്യമല്ല. ഈ സത്യത്തിലേക്ക് വിരൽ ചൂണ്ടിയാണ് ദൈവവചനം പറയുന്നത് "സമയം തക്കത്തിൽ ഉപയോഗിപ്പീൻ."

നല്ല സുഹൃദ് ബന്ധങ്ങൾ ഒരിക്കലും അറ്റുപോകാതെ സുദൃഢമായി കാത്തുസൂക്ഷിക്കുവാൻ സമയം കണ്ടെത്തണം. വൃദ്ധരായ മാതാപിതാക്കളുമായി നല്ല ബന്ധം പുലർത്തുവാൻ കഴിയണം. "ഇന്ന് നിന്റെ പിതാവും മാതാവും ജീവിച്ചിരിപ്പുണ്ട്. ചില കാലങ്ങൾക്കുശേഷം അവർ ഈ ഭൂമിയിൽ കാണുകയില്ല. ഇന്ന് അവരെ സ്നേഹിക്കുവാൻ, കരുതുവാൻ, ബഹുമാനിക്കുവാൻ, അനുസരിക്കുവാൻ നിനക്ക് ലഭിക്കുന്ന നല്ല അവസരം നീ നഷ്ടമാക്കി കളയരുത്.

**നല്ല ശീലങ്ങൾ ജീവിതത്തിൽ ഉണ്ടാക്കുക**

**(a) ലക്ഷ്യബോധമുണ്ടാകണം –** ലോഡ് ബയ്റൺ ഇപ്രകാരം പറയുന്നു. "ജീവിതം ഒരു ഗാനമാണ് അത് ആലപിക്കണം. ജീവിതം ഒരു നാടകമാണ് അത് അഭിനയിക്കണം. ജീവിതം ഒരു വാഗ്ദാനമാണ് അത് നിറവേറ്റണം.

ജീവിതം ഒരു ഉത്സവമാണ് അത് ആഘോഷിക്കണം."

എന്നാൽ ഇന്ന് ജീവിതത്തെ ഒരു ശോകഗാനവും, ദുരന്തനാടകവുമായി തള്ളിവിടുന്ന ഒരു യുവതലമുറയെയാണ് നാം കണ്ടുമുട്ടുന്നത്. ജനിച്ചു പോയതുകൊണ്ട് ജീവിക്കുന്നു എന്ന ദീർഘശ്വാസമല്ല നമ്മളിൽ നിന്നുമുണ്ടാകേണ്ടത്. സ്വപ്നമില്ലാത്തവരായി, ലക്ഷ്യമില്ലാത്തവരായി മുന്നോട്ടു പോകുകയല്ലാ, മറിച്ച് ഒരു വേറിട്ട ദർശനത്തോടെ ജീവിതത്തിൽ ലക്ഷ്യബോധമുള്ളവരാകുവാൻ നമുക്ക് കഴിയണം.

**(b) അപരനെ അഭിനന്ദിക്കുക –** മനുഷ്യന്റെ ഏറ്റവും വലിയ ആഗ്രഹം മറ്റുള്ളവന്റെ മുമ്പിൽ വലിയവനാകുക എന്നുള്ളതാണ്. അമേരിക്കൻ പ്രസിഡന്റായിരുന്ന ജോർജ്ജ് വാഷിംഗ്ടൺ തന്നെ അഭിസംബോധന ചെയ്യുമ്പോൾ "His mightyness the President of USA" എന്നു പറയുവാൻ നിർബന്ധം പിടിച്ചിരിന്നു. പാവങ്ങൾ എന്ന വിശ്വവിഖ്യാതമായ നോവൽ എഴുതിയ വിക്ടർ ഹ്യൂഗോ പാരീസ് സിറ്റിക്ക് തന്റെ പേരിടണം എന്ന് വാശി പിടിച്ചിരിക്കുന്നു. അതുകൊണ്ട് തന്നെ അപരനെ അവന്റെ നേട്ടത്തിൽ, അവന്റെ കഴിവുകളിൽ മനസ്സുതുറന്ന് അഭിനന്ദിക്കുന്ന അനുഭവം നമുക്ക് ഉണ്ടാകണം. പലപ്പോഴും മറ്റുള്ളവന്റെ വളർച്ചയെ ഇടിച്ചു താഴ്ത്തുന്ന അനുഭവമാണ് നമുക്ക് കാണുവാൻ കഴിയുന്നത്.

**(c) പുഞ്ചിരിക്കണം –** ഒന്നു പുഞ്ചിരിക്കുവാൻ നാം പലപ്പോഴും മറന്നുപോകുന്നു. പുഞ്ചിരിക്ക് വിലയേറിയ മരുന്നുകളെക്കാൾ ശക്തിയുണ്ട്. "സാരമില്ല എല്ലാം ശരിയാകും" എന്നു പറഞ്ഞുള്ള ഒരു തലോടലിന് ജീവി തങ്ങളെ മാറ്റി മറിക്കുവാൻ കഴിയും. ആത്മഹത്യകൾക്ക് ഒരു കാരണവും വേണ്ടാത്ത ഒരു കാലഘട്ടമാണിന്നത്തേത്. നമ്മുടെ ഏറ്റവും വലിയ ദുരന്തം നാം ചിരിക്കുവാൻ മറന്നുപോകുന്നു എന്നുള്ളതാണ്. വീർപ്പുമുട്ടിയ മുഖമാണിന്ന് മനുഷ്യനിൽ കാണുവാൻ കഴിയുന്നത്. ഇത് മനുഷ്യന് പല രോഗങ്ങൾക്കും കാരണമാകുന്നു. ഈ പുതിയ വർഷത്തിൽ മറ്റുള്ളവനെ നോക്കി മനസ്സു തുറന്ന് പുഞ്ചിരിക്കുവാൻ നമുക്ക് കഴിയണം.

പുതിയ വർഷത്തിൽ പുതിയ ദർശനത്തോടെ പുതിയ പാതയിലൂടെ നല്ല ശീലങ്ങൾ മുറുകെ പിടിച്ച് മുന്നേറുവാൻ നമുക്ക് ഇടയാകണം. ഏവർക്കും പുതുവത്സരാശംസകൾ



## വെബ്സൈറ്റ് ഉദ്ഘാടനം



പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവകയുടെ വെബ്സൈറ്റ് ഉദ്ഘാടനം അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത നിർവ്വഹിച്ചു. ഇടവകയുടെ ചരിത്രപരമായ പ്രാധാന്യം, തീർത്ഥാടനകേന്ദ്രം എന്ന നിലയിലുള്ള പ്രത്യേകത മറ്റ് വിശദമായ വിവരങ്ങൾ വെബസൈറ്റിലുണ്ട്. വിലാസം :- www.puthencavucatheedral.com

## തിരഞ്ഞെടുക്കപ്പെട്ടു



ബൈബിൾ സൊസൈറ്റി ഓഫ് ഇൻഡ്യ, കേരള ഓക്സിലറി കമ്മിറ്റിയിലേക്ക് ഫാ. തോമസ് തേക്കിൽ തിരഞ്ഞെടുക്കപ്പെട്ടു. മലങ്കര സഭാ മാനേജിംഗ് കമ്മിറ്റി അംഗം, പരുമല കൗൺസിൽ അംഗം, നെടുമ്പ്രം Y.M.C.A പ്രസിഡന്റ് ഉമയാറ്റുകര സെന്റ് തോമസ് ഓർത്തഡോക്സ് വലിയപ്പള്ളി വികാരിയുമാണ്.

## ഭദ്രാസന ധ്യാനം

ചെങ്ങന്നൂർ ഭദ്രാസന സുവിശേഷ സംഘത്തിന്റെ ആഭിമുഖ്യത്തിൽ പേരിശ്ശേരി സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വെച്ച് പുതവർഷ ഒരുക്ക ധ്യാനം നടത്തപ്പെട്ടു. അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു. കൽക്കട്ടാ ഭദ്രാസനാധിപൻ അഭി. ഡോ. ജോസഫ് മാർ ദിവന്ന്യാസിയോസ് മെത്രാപ്പോലീത്ത ധ്യാനം നയിച്ചു.



## ബാലപത്രിക




സ്നേഹമുള്ള കൂട്ടുകാരെ,

ക്രിസ്തുമസിന്റെ ശീതളദിവസങ്ങൾ കഴിഞ്ഞു പുതിയ വാഗ്ദാനങ്ങളുമായി പുതുവത്സരം കടന്നുവന്നു. കഴിഞ്ഞവർഷത്തെക്കുറിച്ചു തിരിഞ്ഞുനോക്കുവാനും പുതിയ വർഷത്തെ പ്രതീക്ഷയോടെ സ്വീകരിക്കുവാനും ഒക്കെ എഴുതുമ്പോൾ അത് ആവർത്തനവിരസത ഉണ്ടാകുമെന്നത് സത്യമാണ്.

എന്നാൽ അർത്ഥവത്തായ ഒരു ജീവിതം ഭാവിയിൽ സാദ്ധ്യമാണോ? എങ്കിൽ അതെങ്ങനെ? ഈ ചോദ്യങ്ങൾക്കുള്ള ഉത്തരം കണ്ടെത്തുകയാണ് പുതുവത്സരാരംഭത്തിൽ കരണീയമായിട്ടുള്ളത്. പുതുവത്സരം നമുക്ക് അർത്ഥപൂർണ്ണവും വിജയപ്രദവുമാകണമെങ്കിൽ ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾ ചുവടെ ചേർക്കുന്നു.

1. കുട്ടികൾ ഓരോ ദിവസവും ശ്രദ്ധാപൂർവ്വം പ്രവർത്തിക്കണം ഇന്നലെയുടെ കാർമേഘങ്ങൾ കടന്നുവരാതെയും നാളെയുടെ ഉത്കണ്ഠകൾ അസ്വസ്ഥമാക്കാതെയും സൂക്ഷിക്കണം.
2. ഉത്തമരായ സ്നേഹിതരെ സമ്പാദിക്കുവാനും അവരുടെ സൗഹൃദം നിലനിർത്തുവാനും ശ്രദ്ധിക്കണം.
3. സമയം കൊല്ലാതെ, നിറയ്ക്കുവാൻ ശ്രദ്ധിക്കുക. ആവശ്യങ്ങൾ പരിമിതപ്പെടുത്തി മനുഷ്യനന്മയ്ക്ക് അല്പമായെങ്കിലും നന്മ ചെയ്യുന്നതു ശീലമാക്കുക.
4. സ്വാർത്ഥതയുടെയും അഹന്തയുടെയും പുറന്തോട് പൊട്ടിച്ച് പുറത്തു വരിക, മറ്റുള്ളവരുടെ ജീവിതത്തിലേക്ക് കടന്നുചെല്ലുവാനും അവരെപ്പറ്റി ചിന്തിക്കുവാനും സമയം കണ്ടെത്തുക.
5. ജീവിതത്തിൽ പരാജയം വന്നാലും സമചിത്തതയോടെ നേരിടുക. ആത്മധൈര്യം എന്നും കൈവിടാതിരിക്കുവാൻ ശ്രദ്ധിക്കുക.
6. അന്യമതസ്ഥരുടെ വിശ്വാസങ്ങളെ നിന്ദിക്കരുത് അതിലുള്ള നന്മയെ തിരിച്ചറിഞ്ഞ് ബഹുമാനിക്കുവാനുള്ള വിശാലഹൃദയം പുലർത്തുക.
7. താൽക്കാലിക ആവശ്യത്തിനായി അപ്പോൾ തോന്നുന്നതുപോലെ എന്തെങ്കിലും ചെയ്യാതെ ഭാവിജീവിതത്തെ സമഗ്രമായി കാണുവാനും വേണ്ടവിധം ഉപയോഗപ്പെടുത്തുവാനും പാര്യപ്തമായ ദർശനം വളർത്തിയെടുക്കുക.
8. സമൂഹത്തിലുള്ളവർ എല്ലാവരും പരസ്പരം ബന്ധിതരാണെന്നു മനസിലാക്കി പൊതുനന്മയാണ് ഓരോ വ്യക്തിയുടെയും നന്മയെന്നുമുള്ള ഉൾക്കാഴ്ച കൈവരുത്തുക.
9. മറ്റുള്ളവർ ചെയ്യുന്ന നന്മകൾ കണ്ട് പ്രശംസിക്കുവാനും അഭിനന്ദിക്കുവാനും ശ്രദ്ധിക്കുക. അസൂയ ആത്മാവിനെ കാർന്നുതിന്നുന്ന അർബുദം ആണെന്നു മനസിലാക്കുക.
10. ഈശ്വരാരാധനയ്ക്കും ആത്മീയ ധ്യാനത്തിനും ദിവസവും സമയം നീക്കിവെക്കുക. ആ വലിയ ശക്തിയുടെ മുന്നിൽ നമ്മെ തന്നെ സമർപ്പിക്കുക.

കൂട്ടുകാരെ, ഈ 10 കല്പനകളിൽ നമ്മുടെ മനസു വ്യാപരിക്കുകയും അവ പ്രാവർത്തികമാക്കുവാൻ ശ്രദ്ധിക്കുകയും ചെയ്യുക. അങ്ങനെ പുതുവത്സരത്തെ നമുക്ക് സന്തോഷത്തോടെ സ്വാഗതം ചെയ്യാം.

എല്ലാവർക്കും പുതുവത്സരാശംസകൾ
ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹപൂർവ്വം **ആനി ചേച്ചി**